


# കേരളപാഠാവലി

## മലയാളം

## സ്റ്റാൻഡേർഡ് 3



കേരളാ ഗവൺമെൻറ് പ്രസിദ്ധീകരണം
വിദ്യാഭ്യാസവകുപ്പ്
1981

# പ്രതിജ്ഞ

ഇന്ത്യ എന്റെ രാജ്യമാണ്. എല്ലാ ഇന്ത്യാക്കാരും എന്റെ സഹോദരീസഹോദരന്മാരാണ്.

ഞാൻ എന്റെ രാജ്യത്തെ സ്നേഹിക്കുന്നു; സമ്പൂർണ്ണവും വൈവിധ്യപൂർണ്ണവുമായ അതിന്റെ പാരമ്പര്യത്തിൽ ഞാൻ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അതിനുള്ള അർഹതയ്ക്കായി ഞാൻ എപ്പോഴും പ്രയത്നിക്കുന്നതാണ്.

ഞാൻ എന്റെ മാതാപിതാക്കളെയും ഗുരുക്കന്മാരെയും എന്നെക്കാൾ പ്രായമുള്ള എല്ലാവരെയും ബഹുമാനിക്കുകയും ഏതൊരാളോടും മര്യാദയോടുകൂടി പെരുമാറുകയും ചെയ്യും.

ഞാൻ എന്റെ രാജ്യത്തോടും എന്റെ നാട്ടുകാരോടും പ്രതിപത്തിയുള്ളവനായിരിക്കുമെന്ന് പ്രതിജ്ഞ ചെയ്യുന്നു. അവരുടെ ക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ ആനന്ദം കുടികൊള്ളുന്നത്.

---

©
Government of Kerala
1981

## ഉള്ളടക്കം


INSTITUTE OF CHILDREN'S LITERATURE, TRIVANDRUM
Date No. - 923

പാഠം 1

# അമ്മയോട് പറയാൻ

അമ്മയ്ക്കു നൽകുവാൻ ചെമ്മുള്ള ചേലകൾ
നന്ദന്തൻ കൈയിലേ നൽകിച്ചൊന്നാൻ:—

''നൽച്ചേല നാലുമെന്നമ്മതൻ കൈയിലേ
ഇച്ഛയിൽ നൽകേണമിന്നുതന്നെ.
എന്നമ്മതന്നോടു ചൊല്ലണം പിന്നെ നീ
എന്നെ മറക്കൊല്ലായെന്നിങ്ങനെ.

പാൽവെണ്ണയുണ്ണാഞ്ഞു വേദനയുണ്ടുള്ളിൽ—
പ്പാരമെനിക്കെന്നു ചൊൽകപിന്നെ.
വെണ്ണയും പാലുമിങ്ങാരാനും പോരുന്നോ—
രുണ്ടെങ്കിൽ മെല്ലെ വരുത്തവേണം;

വാഴപ്പഴങ്ങളും, വണ്ണംതിരണ്ടവ,
കേഴുവനല്ലായ്കിലെന്നു ചൊൽവൂ.
ചിറ്റാടയുണ്ടു ഞാൻ പെട്ടകം തന്നുള്ളിൽ
മറ്റാരും കാണാതെ വച്ചുപോന്നു;

ഊനപ്പെട്ടില്ലല്ലീയെന്നതേ ചിന്തിച്ചു
ദീനമാകുന്നൂതെൻ മാനസത്തിൽ.
മഞ്ഞൾ പിഴിഞ്ഞുള്ള കൂറകളൊന്നുമേ
മങ്ങാതെ മാനിച്ചുകൊള്ളേണം നീ.

പിള്ളേരെ നുള്ളിനാനെന്നങ്ങു ചൊല്ലീട്ടു
പീലികൊണ്ടെന്നെയടിച്ചാളമ്മ.
കേണുകൊണ്ടന്നു വഴക്കായിപ്പോയി ഞാ—
നൂണിന്നുവാരാതെ നിന്നനേരം;

തെണ്ടമായെന്നതിന്നന്നു നീ നൽകിന
കണ്ടിക്കഞ്ചേല മറക്കൊല്ലാതെ,
പൊങ്ങിനോരോശ പുലമ്പിനിന്നീടുന്ന
കിങ്ങിണിയെങ്ങാനും വീഴൊല്ലാതെ,



പാവകളൊന്നുമേ പാഴായിപ്പോകാതെ
പാലിച്ചുകൊള്ളേണം പാരാതെ നീ.
ചേണറ്റുനിന്നുള്ളോരോണവില്ലൊന്നുമേ
ഞാണറ്റുപോകൊല്ല ഞാൻ വരുമ്പോൾ.''

കൃഷ്ണഗാഥ] [ചെറുശ്ശേരി

(അധ്യാപകനുള്ള കുറിപ്പ്)

[അമ്പാടിയിൽ യശോദയുടെയും നന്ദഗോപരുടെയും ഓമനയായി വളർന്ന ശ്രീകൃഷ്ണൻ മഥുരാപുരിയിൽച്ചെന്ന് കംസനെ വധിച്ച് ലോകത്തിൻെറ മുഴുവൻ ആദരത്തിന് പാത്രമായിരിക്കുകയാണ്. അപ്പോൾ നന്ദഗോപരും ശ്രീകൃഷ്ണൻെറ കുട്ടിക്കാലത്തെ തോഴൻമാരും അദ്ദേഹത്തെ സന്ദർശിക്കുന്നു. അവരെ

യഥോചിതം പൂജിച്ചുസമ്മാനിച്ച് കൃഷ്ണൻ തിരിച്ചയയ്ക്കുന്നു. ''അമ്മയെക്കാണാൻ അടുത്തുതന്നെ ഞാനങ്ങോട്ടു വരുന്നുണ്ട്. തൽക്കാലം ഈ സന്ദേശം അമ്മയെ അറിയിക്കുക'' എന്ന ആമുഖത്തോടെ ശ്രീകൃഷ്ണൻ നന്ദഗോപരോടു പറയുന്ന ഭാഗമാണ് ഉദ്ധരിച്ചിട്ടുള്ളത്.]

## അഭ്യാസം

1. ശ്രീകൃഷ്ണൻ ഇപ്പോഠം അമ്പാടിയിൽ കളിച്ചുവളരുന്ന ഉണ്ണിക്കണ്ണനല്ല കംസനെ വധിച്ച വീരനാണ്. ഈ ഉയർന്ന പദവിക്കു ചേർന്ന മട്ടിലാണോ അദ്ദേഹം സംസാരിക്കുന്നത്? അല്ലെങ്കിൽ ഏതു മട്ടിൽ ?
2. എന്താണിങ്ങനെ സംസാരിക്കുന്നതിൻെറ ഉദ്ദേശ്യം?
3. ഇതിൽനിന്ന് ശ്രീകൃഷ്ണൻെറ സ്വഭാവത്തിലെ ഏതംശമാണ് തെളിയുന്നത്?
4. ''നൽകേണമിന്നുതന്നെ'' ഈ വെമ്പൽ എന്താണു കാണിക്കുന്നത്?
5. അമ്പാടിയിൽനിന്ന് ആരെങ്കിലും വരുന്നുണ്ടെങ്കിൽ വെണ്ണയും വാഴപ്പഴവും കൊടുത്തയയ്ക്കണമെന്നു പറയുന്നത് അവ മഥുരയിൽ കിട്ടാഞ്ഞിട്ടാണോ ?
6. ''മറ്റാരും കാണാതെ വച്ചുപോന്നു.'' 'മറ്റാരും കാണാതെ' എന്നതിൽനിന്നു കിട്ടുന്ന വിശേഷാർത്ഥം പറയുക ?
7. ''ദീനമാകുന്നുതെൻ മാനസത്തിൽ''—എന്തിനെച്ചൊല്ലി ?
8. യശോദ കൃഷ്ണനെ അടിക്കാൻ പീലിയാണുപയോഗിച്ചത്? എന്തുകൊണ്ടാണ് പീലി ഉപയോഗിച്ചത് ?
9. ആ കണ്ടിക്കൻചേലയോട് കൃഷ്ണന് പ്രത്യേകം സ്നേഹം തോന്നാൻ എന്താണ് കാരണം ?
10. കളിക്കോപ്പുകളോട് തനിക്ക് ഇപ്പോഴും പ്രിയമുണ്ടെന്ന് ഏതു വരികളിലൂടെയാണ് കൃഷ്ണൻ കാണിക്കുന്നത് ?

---

പാഠം 2

# മൈന

ക്ലീ ക്ലീ ക്ലീ—ക്രൂ ക്രൂ ക്രൂ!
എവിടുന്നാണീ ശബ്ദം?

സുരേശ് തിരിഞ്ഞുനോക്കി. അതാ മുറ്റത്തൊരു മൈന. കറുപ്പുകലർന്ന തവിട്ടുനിറത്തിലുള്ള തൂവൽ. കഴുത്തും തലയും തനിക്കറുപ്പ്. മഞ്ഞക്കൊക്ക്, കണ്ണിനു താഴത്തുമുണ്ട് മഞ്ഞനിറം. സംശയമില്ല, മൈനതന്നെ.

മൈനകളെ കാട്ടിൽ മാത്രമല്ല നാട്ടിൻപുറത്തും നഗരത്തിലും കാണാം. അവയ്ക്കു തിന്നാനുള്ളത് എവിടേയും

കിട്ടും. ഭക്ഷണത്തിൻെറ കാര്യത്തിൽ മൈന കാക്കയെ പ്പോലെയാണ്. എന്തും തിന്നും.



നിറയെ പൂത്തുനിൽക്കുന്ന പ്ലാശിൻമേലും മുരിക്കിൻ മേലും മറ്റും മൈനകൾ കൂട്ടംകൂട്ടമായി വന്നുകൂടും. തേൻ കുടി ക്കാനാണ് വരവ്. മത്തുപിടിക്കുന്നതുവരെ തേൻ കുടിക്കും. അതിനിടയിൽ വല്ല അണ്ണാനോ മറ്റോ ഇത്തിരി തേൻ സ്വാദു നോക്കാൻ അങ്ങോട്ടു ചെന്നാൽ, മൈനകൾ കൂട്ടത്തോടെ ''ക്രൂഷ്ടൂ ക്രൂഷ്ടൂ'' എന്നു ശകാരിക്കും.

മുറ്റത്തു കൊത്തിക്കൊറിച്ചു നിന്നിരുന്ന മൈന, അതാ പശുവിനു ചുറ്റും നടക്കുന്നു. അടിവച്ചടിവച്ച് തലയൊന്നു വെട്ടിച്ച് ദേഹം കുറച്ചൊന്നു കുലുക്കിക്കൊണ്ടുള്ള ആ നടത്തം സുരേശിന് ഇഷ്ടപ്പെട്ടു. എന്തു ചുറുചുറുക്ക്! എന്തു ധൈര്യം! പശുവിൻെറ ചവിട്ടേൽക്കാതെ രക്ഷപ്പെടാൻ ചാടിനോക്കുന്ന പ്രാണികളെ കൊക്കിലാക്കാനാണ് പശുവിൻെറ ചുറ്റും ആ സമർത്ഥൻ നടക്കുന്നത്. അല്ലാതെ ഭക്തികൊണ്ട് തൊട്ടു തലയിൽവയ്ക്കാനല്ല.

മൈന പാമ്പിനോടു പൊരുതുമത്രേ. പാമ്പിനെ പിടി ക്കുന്ന കീരിയോടുപോലും അതു പോരാടും. ചിലപ്പോൾ തത്തയുടെ കൂടു കൈയേറി അതിൽ താമസമാക്കും.

പനയുടെ നെറുകയിലും മരപ്പൊത്തുകളിലും ചുമരുകളുടെ ദ്വാരങ്ങളിലും മേൽപ്പുരകളുടെ ഇറകളിലും മറ്റും മൈനകളുടെ കൂടു കാണാം. ചകിരിനാര്, നേരിയ വേരുകൾ, ഉണങ്ങിയ പുല്ല്, മിനുസമുള്ള കടലാസ് എന്നിവ ഉപയോഗിച്ച് കെട്ടിയുണ്ടാക്കുന്ന ഈ കൂടുകൾക്ക് വലിയ ഭംഗിയൊന്നും ഉണ്ടാവില്ല.

കാക്കകളെപ്പോലെ മൈനകളും കൂട്ടംചേർന്നാണ് ചേക്കേറുക. ഒരു മരത്തിൻമേൽ ചിലപ്പോൾ പത്തും ഇരുപതും മൈനകൾ ഒരുമിച്ച് പാർക്കുന്നതു കാണാം. ചേക്കേറിയ ഉടനെ കുറച്ചു നേരത്തേക്ക് വല്ലാത്ത ബഹളമായിരിക്കും. ഇരിപ്പിടം കിട്ടാനുള്ള മൽസരമാണത്. അത് കിട്ടിക്കഴിഞ്ഞാൽ അവ രാത്രി മുഴുവൻ സുഖമായി ഉറങ്ങിക്കൊള്ളും.

മൈന പലതരം ശബ്ദങ്ങൾ പുറപ്പെടുവിക്കും. ചിലപ്പോൾ പ്രാവിനെപ്പോലെ കുറുകുറുവെന്ന് കൂവും. മറ്റു ചിലപ്പോൾ കുയിലിനെപ്പോലെ മധുരമായി പാടും. വേറെ ചിലപ്പോൾ തവളയെപ്പോലെ ''പേക്രോം പേക്രോം'' എന്നു കരയുകയും ചെയ്യും. നട്ടുച്ചയ്ക്ക് വൃക്ഷക്കൊമ്പുകളിലിരുന്ന് മൈനകളുടെ ഒരു ചൂളംവിളിയുണ്ട്. അതു കേൾക്കാൻ ബഹുരസമാണ്.

സുരേശ് കുറച്ചു ദിവസങ്ങൾക്കുശേഷം ഒരു മൈനക്കൂട് പരിശോധിക്കുകയുണ്ടായി. ഒരു ഉണങ്ങിയ മരത്തിൻെറ പൊത്തിലായിരുന്നു ആ കൂട്. അതിൽ മൂന്നുനാലു മുട്ടകളുണ്ടായിരുന്നു. വരയും കുറിയുമില്ലാത്ത നീലനിറത്തിലുള്ള മുട്ടകൾ. എന്തു ഭംഗിയാണവയ്ക്ക് !

പശുവിൻെറ ചുറ്റും നടന്ന് പ്രാണികളെ കൊത്തിത്തിന്നിരുന്ന മൈന ഇപ്പോൾ വേലിപ്പടർപ്പിൽ കയറിയിരുന്ന്, അരിപ്പൂച്ചെടിയുടെ പഴങ്ങൾ സ്വാദുനോക്കുകയാണ്. പതുങ്ങിച്ചെന്ന് അതിനെ പിടിച്ചാലോ എന്നു തോന്നി സുരേശിന്. വീട്ടിൽ തത്തക്കൂട് ഒഴിഞ്ഞിരിക്കുകയാണ്. സുരേശ് മെല്ലെ മെല്ലെ ഒന്നുരണ്ടടി മുന്നോട്ടുവച്ചു. ഉടനെ തോന്നി, ''വേണ്ട, അച്ഛൻ പിടിച്ചിരുത്തിയേടത്ത് ഇരിക്കാനാണോ എനിക്കിഷ്ടം? ഓടിച്ചാടി നടക്കാനല്ലേ? എന്നെപ്പോലെതന്നെയാവും ആ മൈനയും. കൂട്ടിലിരിക്കാനാവില്ല, പറന്നു കളിക്കാനാവും

അത് ഇഷ്ടപ്പെടുക. പറന്നു കളിക്കട്ടെ. അത് കാണാനാണ് രസം. കുറച്ച് അരി വിതറിക്കൊടുക്കാം. എന്നാൽ എന്നും അതു വരും എന്നെക്കാണാൻ.'' സുരേശ് വീട്ടിനകത്തുചെന്ന് ഒരുപിടി അരി വാരിക്കൊണ്ടുവന്ന് മുറ്റത്തേക്കെറിഞ്ഞു. മൈന തിരിഞ്ഞുനോക്കിക്കൊണ്ടു പറന്നുപോയി!

അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ശബ്ദിക്കുക | നെറുക | ഇരിപ്പിടം |
| ചുറുചുറുക്ക് | മരപ്പൊത്ത് | മൽസരം |
| ധൈര്യം | മിനുസം | ബഹുരസം |
| സമർത്ഥൻ | ചേക്കേറുക | പരിശോധിക്കുക |
| പൊരുതുക | ബഹളം | അനുകരിക്കുക |

ചോദ്യങ്ങൾ:—

1. മൈനയുടെ ശരീരഭംഗി വർണ്ണിക്കുക.
2. മൈന കൂടുണ്ടാക്കുന്നതെങ്ങനെ ?
3. മൈനയുടെ ആഹാരങ്ങൾ എന്തെല്ലാം ?
4. മൈന ഏതെല്ലാം തരത്തിലുള്ള ശബ്ദങ്ങളാണ് ഉണ്ടാക്കുന്നത് ?

വാക്യത്തിൽ ഉപയോഗിക്കുക:—

പടപൊരുതുക, കൈയേറുക, അനുകരിക്കുക.

നാമപദങ്ങൾക്കടിയിൽ വരയ്ക്കുക:—

മറന്നു, മൈന, തിന്നും, പശു, പാമ്പ്, പന, ചകിരി, പിടിക്കുക, കിട്ടും, പ്രാണി, അല്ല, കൂട്ടം, ശബ്ദിക്കുക.

പിരിച്ചെഴുതുക:—

തനിക്കറുപ്പ് — തനി + കറുപ്പ്
മഞ്ഞക്കൊക്ക് —
കാക്കയെപ്പോലെ —
വേലിപ്പടർപ്പ് —
കൊത്തിക്കൊറിച്ച് —

---

പാഠം 3

# ആദാമിൻെറ മകൻ അബു

ഗ്രാമത്തിലുള്ളവർക്കെല്ലാം വേണ്ടപ്പെട്ടവനാണ് ആദാമിൻെറ മകൻ അബു. ആരോടു ചോദിച്ചാലും അവൻെറ വീട് കാട്ടിത്തരും. അബു പണക്കാരനായിരുന്നില്ല. മറ്റുള്ളവരെക്കാൾ ശക്തിയോ ബുദ്ധിയോ അവന് ഉണ്ടായിരുന്നുമില്ല. എങ്കിലും എല്ലാവർക്കും അവനെ വലിയ കാര്യമായിരുന്നു.

ആർക്ക് എന്തു സഹായം വേണമെങ്കിലും ചെയ്തുകൊടു ക്കാൻ അബു എപ്പോഴും ഒരുക്കമാണ്. ആവശ്യപ്പെട്ടില്ലെങ്കിലും അറിഞ്ഞുചെന്ന് സഹായിക്കും. മഴക്കാലത്ത് ഗ്രാമത്തിലെ തോട് നിറഞ്ഞൊഴുകുമ്പോൾ, അത് കടക്കാൻ വിഷമിച്ചു നിൽ ക്കുന്ന വൃദ്ധജനങ്ങളെക്കണ്ടാൽ അബു കൈപിടിച്ച് അവരെ മറു കരയിലെത്തിക്കും. വഴിയറിയാതെ ഉഴലുന്നവരെക്കണ്ടാൽ അവരെ എത്തേണ്ട ദിക്കിൽ കൊണ്ടുചെന്നാക്കും. ഭാരം നിറച്ച വണ്ടി വലിക്കാൻ കഴിയാതെ കാളകൾ കുഴങ്ങുന്നതു കണ്ടാൽ പിന്നിൽ നിന്ന് ''ഏലേലം'' പാടി വണ്ടി ഉന്തിക്കൊടുക്കും. വണ്ടിക്കാരൻ കാളകളെ അടിക്കാൻ മുതിർന്നാൽ ''അരുത്, ചങ്ങാതി, അരുത്'' എന്നു പറഞ്ഞ് തടയും. ഗ്രാമത്തിലെ കിണറ്, കുളം മുത ലായവ ചെളികോരി വൃത്തിയാക്കുന്നതിന് മുന്നിട്ടിറങ്ങുന്നത് അബുതന്നെയാണ്. ഏതു പ്രവൃത്തിയായാലും, അബു മുന്നിലുണ്ടെന്നു കണ്ടാൽ നാട്ടുകാർക്ക് ഉൽസാഹമായി.

ഒരു ദിവസം പകൽ മുഴുവൻ ജോലിചെയ്തുതളർന്ന് അന്തിക്ക് ആഹാരസാധനങ്ങൾ വാങ്ങി അബു വീട്ടിലേക്കു മട ങ്ങുകയായിരുന്നു. പെട്ടെന്ന് ഇടിയും മഴയും തുടങ്ങി. തുലാ വർഷത്തിൻെറ ആരംഭമായിരുന്നു. അബു ഇരുട്ടിൽ തപ്പിത്തടഞ്ഞു നടക്കുകയാണ്. പൊടുന്നനെ അവൻ നിന്നു. പാതവക്കത്ത് ഒരു കുട്ടി വീണുകിടക്കുന്നത് മിന്നൽവെളിച്ചത്തിൽ അവൻ കണ്ടു. അബു അവനെ ചുമലിലേറ്റി അകലെയുള്ള വൈദ്യൻെറ വീട്ടിൽ കൊണ്ടുചെന്നാക്കി. ചികിൽസയ്ക്കും ശുശ്രൂ ഷയ്ക്കും വേണ്ട ഏർപ്പാടുകൾ ചെയ്ത് കുട്ടിയെ സമാധാനി പ്പിച്ച് വീട്ടിലേക്ക് മടങ്ങി.

വീട്ടിലെത്തിയപ്പോഴാണ് അബു ക്ഷീണം അറിഞ്ഞത്. ഭക്ഷണം കഴിക്കാൻപോലും നിൽക്കാതെ അവൻ ഒരിടത്ത് കിടന്നു റക്കമായി. മനോഹരമായ ഒരു സ്വപ്നത്തിൽ അവൻ മുഴുകി. കുറെനേരം കഴിഞ്ഞപ്പോൾ അവൻ ഞെട്ടിയുണർന്നു. അവിടെ യെങ്ങും പൂനിലാവ് പരന്നിരുന്നു. അതിൻെറ നടുവിൽ, വിരിഞ്ഞുനിൽക്കുന്ന വെള്ളാമ്പൽപ്പൂപോലെ ഒരു മാലാഖ ഇരിക്കുന്നു. തങ്കത്താളുകളോടുകൂടിയ ഒരു പുസ്തകത്തിൽ മാലാഖ എന്തോ എഴുതുകയാണ്. അബുവിന് ഒരു ഭയവും തോന്നിയില്ല. അവൻ ചോദിച്ചു: ''അങ്ങ് എന്താണ് എഴുതി

ക്കൊണ്ടിരിക്കുന്നത് ?'' മാലാഖ തലപൊക്കി മാധുര്യം വഴിയുമാറ് മൊഴിഞ്ഞു: ''ദൈവത്തെ സ്നേഹിക്കുന്നവരുടെ പേരുകൾ എഴുതുകയാണ്.'' ''എൻെറ പേരുണ്ടോ അതിൽ?'' എന്ന് അബു ചോദിച്ചു. ''ഇല്ലല്ലോ'' എന്നു മാലാഖ മറുപടി പറഞ്ഞു. അപ്പോൾ അബു മുന്നേതിലും താണസ്വരത്തിലാണെങ്കിലും സന്തോഷത്തോടുകൂടി പറഞ്ഞു: ''എന്നാൽ എനിക്കൊരു അപേക്ഷയുണ്ട്. ഉടപ്പിറപ്പുകളെ സ്നേഹിക്കുന്നവരുടെ കൂട്ടത്തിൽ എൻെറ പേരുകൂടി ചേർത്താൽ കൊള്ളാം.'' മാലാഖ എന്തോ കുറിച്ചിട്ട് അവിടെനിന്നും മറഞ്ഞു.

പിറ്റേന്നു രാത്രി ഒരു ദിവ്യപ്രകാശം കണ്ട് അബു ഞെട്ടിയുണർന്നു. മാലാഖ വീണ്ടും വന്നിരിക്കുകയാണ്. ദൈവം സ്നേഹിക്കുന്നവരുടെ പേരുകൾ എഴുതിയ ഒരു തങ്കത്തകിടുണ്ട് കൈയിൽ. അതിൽ കാണുന്ന ആദ്യത്തെ പേർ എന്താണ്? അബു വായിച്ചു: ''ആദാമിൻെറ മകൻ അബു!''

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ശക്തി | പൊടുന്നനെ | മൊഴിയുക |
| ബുദ്ധി | പാത | മാലാഖ |
| കാര്യം | ഏലേലംപാടുക | സ്വരം |
| വിഷമിപ്പിക്കുക | ചികിൽസ | ദിവ്യം |
| വൃദ്ധൻ | ശുശ്രൂഷ | കുറിച്ചിടുക |
| ഉഴലുക | മാധുര്യം | തങ്കത്തകിട് |
| കുഴങ്ങുക | | |

ചോദ്യങ്ങൾ:—

1. അബു എങ്ങനെയുള്ള ആളായിരുന്നു ?
2. അവൻ ചെയ്ത സേവനങ്ങൾ ഏവ ?
3. അബു കണ്ട സ്വപ്നമെന്ത്?
4. കുട്ടികൾ എന്തുചെയ്യണമെന്നാണ് ഈ കഥ ഉപദേശിക്കുന്നത്?

വാക്യത്തിൽ പ്രയോഗിക്കുക:—

കാട്ടിത്തരുക; മുന്നിട്ടിറങ്ങുക ; തപ്പിത്തടയുക; പൊടുന്നനെ.

വാക്യം ചേർത്തെഴുതുക:—

അവന് മറ്റുള്ളവരെക്കാൾ ബുദ്ധിയുണ്ടായിരുന്നില്ല.
അവന് മറ്റുള്ളവരെക്കാൾ ശക്തിയുണ്ടായിരുന്നില്ല.

പിരിച്ചെഴുതുക:—

മഴക്കാലം വഴിയറിയാതെ ആർക്കെന്ത്

പാഠം 4

# എലി

''എലിയെപ്പോലെയിരിക്കുന്നവനൊരു
പുലിയെപ്പോലെ വരുന്നതു കാണാം.''

കുഞ്ചൻനമ്പ്യാരുടെ കിരാതം ഓട്ടൻതുള്ളലിലുള്ളതാണ് ഈ ഈരടി. ഇതു വായിക്കുമ്പോഴും, ഒതുങ്ങിയും പതുങ്ങിയും നടക്കുന്ന ആ കൊച്ചുജീവിയെ കാണുമ്പോഴും നിങ്ങൾ വിചാരിക്കും ''പാവം എലി! അവൻ പരമസാധുവാണ്, മഹാഭീരുവാണ്,'' എന്നെല്ലാം. ശരിയാണ്. കാഴ്ചയിൽ അവൻ അങ്ങനെയൊക്കെത്തന്നെ. പക്ഷേ, അനുഭവത്തിൽ മഹാദ്രോഹിയാണ്. അവൻ ഉണ്ടാക്കിവയ്ക്കുന്ന നാശനഷ്ടങ്ങൾക്ക് കൈയും കണക്കുമില്ല.





മുയൽ, അണ്ണാൻ എന്നിവയെപ്പോലെ കരണ്ടുതിന്നുന്ന ഒരു ജീവിയാണ് എലി. പക്ഷേ അവയെപ്പോലെ നിരുപദ്രവിയല്ല. കൂർത്ത ചുണ്ടും മൂർച്ചയുള്ള മുൻപല്ലുകളുംകൊണ്ട്, കിട്ടിയ

തെല്ലാം അവൻ കരണ്ടുതിന്നും. അറയിലിട്ട നെല്ലും, കലവറമുറിയിൽവച്ച പച്ചക്കറിസാധനങ്ങളും, അടച്ചുസൂക്ഷിച്ചില്ലെങ്കിൽ മുഴുവൻ അവൻ തിന്നുതീർക്കും. നാം കഷ്ടപ്പെട്ടു കൃഷി ചെയ്തുണ്ടാക്കുന്ന കിഴങ്ങുകൾ, പ്രത്യേകിച്ചും മരച്ചീനി, മധുരക്കിഴങ്ങ്, ചേമ്പ്, ചേന തുടങ്ങിയവ എലിക്ക് വളരെ പഥ്യമാണ്. പോകട്ടെ, ഇവയെല്ലാം അവന്റെ ആഹാരസാധനങ്ങളാണെന്ന് ആശ്വസിക്കുക. തിന്നാൻ കൊള്ളാത്ത വസ്ത്രങ്ങളും പുസ്തകങ്ങളും അവൻ കരണ്ടു നശിപ്പിക്കുന്നതോ? അതാണ് ദുസ്സഹം. എന്തിനേറെ, റബ്ബർപൊതിഞ്ഞ വൈദ്യുത കമ്പികൾപോലും കടിച്ചുമുറിച്ച് എലികൾ വമ്പിച്ച കെടുതികൾ ഉണ്ടാക്കാറുണ്ട്.

നന്നേ ചെറിയ ചുണ്ടെലി മുതൽ കൂറ്റൻ പെരിച്ചാഴിവരെ നാൽപ്പതോളം തരക്കാരുണ്ട് എലിവർഗ്ഗത്തിൽ. വീട്ടെലി തന്നെ പല വകയുണ്ട്. കാട്ടെലികളുമുണ്ട് പല ഇനം. സാധാരണയായി എലികൾ കരയിലാണ് ജീവിക്കുന്നത്. എന്നാൽ ചില എലികൾ വെള്ളത്തിലും ജീവിക്കുന്നു. കരയിൽത്തന്നെ ഒരുവകക്കാർ വീടുകളുടെ മേൽക്കൂരയിൽ വസിക്കുമ്പോൾ, മറ്റൊരു കൂട്ടർ മരപ്പൊത്തുകളിലും നിലത്തിനടിയിലുള്ള മാളങ്ങളിലും താമസിക്കുന്നു. ആഴവും നീളവുമുള്ള മാളങ്ങൾ കുഴിച്ചുണ്ടാക്കുന്നതിൽ എലികൾക്കുള്ള വിരുത് ഒന്നുവേറെ തന്നെയാണ്.

എലി ഒരേസമയത്ത് പത്തോളം കുഞ്ഞുങ്ങളെ പ്രസവിക്കും. പെറ്റുവീണയുടനെ, ''കീ കീ'' എന്നു കരയുന്ന കുഞ്ഞുങ്ങളെ കണ്ടാൽ പാവം തോന്നും. അപ്പോൾ അവയുടെ കണ്ണ് മിഴിഞ്ഞിരിക്കുകയില്ല. നാലഞ്ചുമാസംകൊണ്ട് എലിക്കുഞ്ഞുങ്ങൾ പൂർണ്ണ വളർച്ച നേടുന്നു. പിന്നീട് അവയും പെറ്റുതുടങ്ങുകയായി, എട്ടും പത്തും കുഞ്ഞുങ്ങളെ വീതം. ഇങ്ങനെയാണ് മൂഷികവർഗ്ഗം പെരുകുന്നത്.

എലികൾ വരുത്തിവയ്ക്കുന്ന വിനകളെപ്പറ്റി പറഞ്ഞുവല്ലോ. മനുഷ്യന്റെ ഭക്ഷണസാധനങ്ങളും, വസ്ത്രങ്ങളും, പുസ്തകങ്ങളും മാത്രമല്ല, അവൻ താമസിക്കുന്ന വീടും എലി നശിപ്പിക്കുന്നു. പെരിച്ചാഴികളാണ് ഇത്തരം ദ്രോഹം അധികം ചെയ്യുന്നത്. പെരിച്ചാഴി, വീടുകളുടെ അടിത്തറയും

ചുമരും തുരന്ന് വലിയ മാളങ്ങളുണ്ടാക്കുന്നു. ഒടുവിൽ ചുമർ ഇടിഞ്ഞു കെട്ടിടം നിലംപതിക്കുകയും ചെയ്യുന്നു. ഈ തുരപ്പൻപണി അവസാനംവരെ ആരും അറിയുകയില്ല.

എലി കടിച്ചാൽ വിഷമുണ്ട്. പ്ലേഗ് പകരുന്നത് എലികളിലൂടെയാണ്. അതിനാൽ പ്ലേഗിന്റെ പകർച്ച തടയാൻ എലികളെ കൂട്ടത്തോടെ നശിപ്പിക്കേണ്ടതുണ്ട്.

ചുരുക്കിപ്പറഞ്ഞാൽ എലികളെക്കൊണ്ട് മനുഷ്യനു ദ്രോഹമേയുള്ളു. ഒരുവിധത്തിലും ഉപകാരികളല്ല അവ. അതിനാൽ മൂഷികവർഗ്ഗത്തെ നശിപ്പിക്കുന്നത് നാടിന്റെ നന്മയ്ക്ക് ആവശ്യമാണ്.

എലികളെ ഒടുക്കുന്നതിനുള്ള ഒരു വഴി പൂച്ചയെ വളർത്തുകയാണ്. എലിയുടെ ജന്മശത്രുവാണ് പൂച്ച. പൂച്ച എലികളെ കൊല്ലുക മാത്രമല്ല, തിന്നുകയും ചെയ്യുന്നു. എലിയുടെ മറ്റൊരു ശത്രുവാണ് പാമ്പ്; പ്രത്യേകിച്ചും നമ്മുടെ പറമ്പുകളിൽ കാണുന്ന ചേര. പറമ്പിലെ എലികളെ തിന്നൊടുക്കുന്ന ചേര കൃഷിക്കാരന്റെ ബന്ധുവാണ്. ചേരയ്ക്ക് വിഷമില്ല. ചേര മനുഷ്യന് ഒരു ഉപദ്രവവും ചെയ്യുന്നില്ല. അതിനാൽ ചേരകളെ കൊല്ലരുത്.

പലതരം എലിക്കെണികൾ നിങ്ങൾ കണ്ടിരിക്കും. ഇവ ഉപയോഗിച്ച് എലികളെ പിടിക്കാം. എന്നാൽ എലിമാളങ്ങളിൽ വിഷപ്പുക കയറ്റിയോ, അങ്ങാടിയിൽനിന്നുവാങ്ങുന്ന 'എലിവിഷം' ഉപയോഗിച്ചോ ആണ് നാം വമ്പിച്ചതോതിൽ എലികളെ നശിപ്പിക്കുന്നത്. എലി തിന്നുന്ന ഭക്ഷണസാധനങ്ങളിൽ ഈ വിഷം കലർത്തിവയ്ക്കുകയാണ് പതിവ്. വളരെ സൂക്ഷിച്ചുവേണം ഇതു ചെയ്വാൻ. കാരണം, വിഷംകലർന്ന ഭക്ഷണസാധനങ്ങൾ വീട്ടുമൃഗങ്ങളോ, കുട്ടികളോ അറിയാതെ ഭക്ഷിച്ചുപോയാൽ ആപത്താണ്.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| സാധു | കെടുതി | പകർച്ചവ്യാധി |
| ഭീരു | കൂറ്റൻ | ഉപകാരി |
| നാശനഷ്ടം | പൊത്ത് | ജന്മശത്രു |
| മഹാദ്രോഹി | മാളം | പ്രത്യേകിച്ച് |

| | | |
|---|---|---|
| കലവറ | മിഴിക്കുക | തോത് |
| വൈദ്യുതക്കമ്പി | മൂഷികൻ | വമ്പിച്ച |
| വിന | നിലംപതിക്കുക | |

ചോദ്യങ്ങൾ:—

1. എലി മനുഷ്യനു ചെയ്യുന്ന ഉപദ്രവങ്ങൾ എന്തെല്ലാം ?
2. എലിയെ എവിടെയെല്ലാം കാണാം ?
3. എങ്ങനെ എലിയെ നശിപ്പിക്കാം ?

വാക്യത്തിൽ ഉപയോഗിക്കുക:—

നിലംപതിക്കുക, ഉപകാരി, പ്രത്യേകിച്ച്, കലവറ, കെടുതി.

ക്രിയയ്ക്കടിയിൽ വരയ്ക്കുക:—

ജീവി, വിചാരിക്കും, ശരി, ഉണ്ടാക്കി, തിന്നും, ഭീരു, നാം, തീർക്കും, നാശം, എലി, ചെയ്തു, കൃഷി, പറഞ്ഞു.

---

പാഠം 5

# പറക്കും ഞാൻ

(''മഞ്ഞത്തെറ്റിപ്പൂകുലപോലെ ''—എന്ന മട്ട്)

എല്ലാനാളും മണ്ണിൽ നടപ്പതി—
ലില്ലൊരുകുതുകം നിരുപിച്ചാൽ
മാനത്തൊന്നു പറക്കാതിങ്ങനെ
ഞാനമരുന്നതു ശരിയാണോ?

വിരുതൊടു നീലച്ചിറകുകളിയലും
കരിവണ്ടായിത്തീർന്നെങ്കിൽ,
മഞ്ജുളമാം പൊൻചിറകുകളിയലും
മഞ്ഞക്കിളിയായ്ത്തീർന്നെങ്കിൽ.

ചിറകില്ലാതെ പറക്കാൻ കഴിയും
നിറവെൺമുകിലായ്ത്തീർന്നെങ്കിൽ.
കാടിനുമുകളിൽ കുന്നിനുമുകളിൽ
മോടികലർന്നു പറക്കും ഞാൻ.

എന്തൊരു രസമാണെന്തൊരു സുഖമാ—
ണന്തിവരേയ്ക്കു പറന്നീടാൻ !
എല്ലാനാളും മണ്ണിൽനടപ്പതി—
ലില്ലൊരു കുതുകം നിരുപിച്ചാൽ.

കിളിക്കൊഞ്ചൽ] [എം. പി. അപ്പൻ

### അഭ്യാസം

1. പറക്കാൻ കഴിഞ്ഞെങ്കിൽ എവിടെയൊക്കെ താൻ പറക്കും എന്നാണ് കുട്ടി പറയുന്നത്? കവിവാക്യത്തിൽ ഉത്തരം പറയുക.
2. ''ഇല്ലൊരുകുതുകം നിരുപിച്ചാൽ'' എന്തിലാണ് കുതുകമില്ലാത്തത് ?
3. കരിവണ്ടാകാനും മഞ്ഞക്കിളിയാകാനും കുട്ടി ആഗ്രഹിക്കുന്നതിനു കാരണമെന്ത്?
4. ആർക്കാണ് ചിറകില്ലാതെ പറക്കാൻ കഴിയുന്നത് ?
5. ''ഇങ്ങനെ ഞാനമരുന്നതു ശരിയാണോ''—എങ്ങനെ ?
6. ''മഞ്ഞത്തെറ്റിപ്പൂങ്കുലപോലെ'' എന്നാരംഭിക്കുന്ന ചങ്ങമ്പുഴക്കവിതയിൽനിന്ന് ഉചിതമായ ഭാഗങ്ങൾ തെരഞ്ഞെടുത്ത് സംഘഗാനമായി പാടുക.

പ്രവർത്തനം:—

ഇതേ രീതിയിലുളള വേറെ കവിതകൾ തെരഞ്ഞെടുത്തുകൊണ്ടുവന്ന് കുട്ടികൾ ക്ലാസിൽവച്ച് ചൊല്ലുക. കവിതകൾ തെരഞ്ഞെടുക്കുന്നത് അധ്യാപകൻെറ സഹായത്തോടുകൂടിയാകാം.

---

പാഠം 6

# രണ്ടു കൃഷിക്കാർ

## I

''കൃഷ്ണപുരം ബ്ലോക്കിൽ ഇക്കൊല്ലവും ഒന്നാം സമ്മാനം വേലപ്പന്!'' കുഞ്ഞുണ്ണിക്കുറുപ്പ് തപ്പിത്തടഞ്ഞ് പത്രം വായിക്കുകയാണ്. ഈ വാർത്ത കണ്ടപ്പോൾ അയാൾ പത്രം താഴെയിട്ടു. ആലോചനയിൽ മുഴുകി.

ഇതെന്തു കഥ! കഴിഞ്ഞകൊല്ലവും സമ്മാനം നേടിയത് വേലപ്പൻ തന്നെയാണ്. കൃഷിയെപ്പറ്റി അവനെന്തറിയും? ഇത്ര കാലവും സ്ക്കൂളിലും കോളേജിലും ആയിരുന്നില്ലേ അവൻ? വേലപ്പൻെറ അച്ഛൻ കണാരൻ ഒരുവിധം നല്ല കൃഷിക്കാരനായിരുന്നു. പാവം, പെട്ടെന്നു മരിച്ചുപോയി. അതോടെ ആ കുടുംബം തകർന്നു എന്നല്ലേ എല്ലാവരും വിചാരിച്ചത്? ഈ ബി. എ. ക്കാരൻ കുട്ടിയും കൃഷിയും തമ്മിൽ പൊരുത്തപ്പെടുമെന്ന് ആരും സ്വപ്നത്തിൽപ്പോലും കരുതിയിരുന്നില്ല. ഇപ്പോഴിതാ മികച്ച വിളവുണ്ടാക്കിയതിന് ബ്ലോക്കിൽനിന്ന് രണ്ടാമത്തെ പ്രാവശ്യവും അവൻ തന്നെ സമ്മാനം നേടുന്നു!

ഞാനിവിടെ കൃഷിക്കാരനെന്ന് മേനി പറഞ്ഞിരിക്കുന്നു. മുപ്പതു വർഷത്തിലേറെയായി കൃഷിയിലേർപ്പെട്ടിട്ട്. എന്നിട്ട് എന്തു നേടി? കടം മാത്രം ബാക്കി. മഴ ധാരാളമുണ്ടായാൽ വെള്ളക്കേട്, മഴ കുറവായാൽ ഉണക്കും. കൃഷി ഒരുവിധം നന്ന് എന്നു തോന്നിയാൽ താമസമില്ല ചാഴിക്കേടും, പുഴുക്കേടും തുടങ്ങാൻ. ഉണ്ടായിരുന്ന കന്നു മുക്കാലും രണ്ടുകൊല്ലം മുമ്പ് ചത്തൊടുങ്ങി. ബാക്കിയുള്ളതിന് വല്ലതും തിന്നാൻ കൊടുക്കാനുണ്ടോ? അതുമില്ല. നെല്ലുണ്ടായില്ലെങ്കിൽ പോകട്ടെ. ഇത്രയൊക്കെ പാടുപെട്ടിട്ട് കാലിക്കു തിന്നാനുള്ള വൈക്കോലെങ്കിലും കിട്ടേണ്ടേ?

''ഏതായാലും ഇനി ഇങ്ങനെയായാൽ പറ്റില്ല. എന്തു ചെയ്യണമെന്നാലോചിക്കുമ്പോഠം ഒരു എത്തും പിടിയും കിട്ടുന്നില്ല. ഏതായാലും വേലപ്പനെ ഒന്നു കാണുകതന്നെ. കഴിഞ്ഞ കൊല്ലംതന്നെ സമ്മാനം കിട്ടിയ അവസരത്തിൽ അവനെച്ചെന്നു കണ്ട് അനുമോദിക്കേണ്ടതായിരുന്നു. അതിനു തരമായില്ല. കണാരൻ എൻെറ വലംകൈയായിരുന്നു. അതും മറന്നുകൂടാ.''

കുറുപ്പ് ഉടനെ വേലപ്പനെ കാണാൻ പുറപ്പെട്ടു. രണ്ടു നാഴിക അകലെയാണ് വേലപ്പൻെറ വീട്. വയലിൽക്കൂടിത്തന്നെവേണം പോകാൻ. ആദ്യം കുറുപ്പിൻെറ കൃഷിസ്ഥലം; പിന്നെ ഹാജിയാരുടെ; പിന്നെ ചെട്ടിയാരുടെ; അതു കഴിഞ്ഞാൽ വേലപ്പൻെറ നിലമായി. അവിടം കുറച്ച് ഉയർന്ന സ്ഥലമാണ്. വെള്ളം കിട്ടാൻ പ്രയാസമുണ്ട്. കാലവർഷം മുറയ്ക്കുണ്ടായാൽ ഒരുവിധം ഒപ്പിക്കാം. അല്ലെങ്കിൽ കൃഷിയാകെ പിഴയ്ക്കും. വിത്തും വല്ലിയുംകൂടി കിട്ടുകയില്ല. കണാരൻ അങ്ങനെ വളരെ വിഷമിച്ചിട്ടുണ്ട്. ആ നിലത്ത് കൃഷി ചെയ്തിട്ടാണ് വേലപ്പൻ സമ്മാനം നേടിയത്. അതോർക്കുന്തോറും കുറുപ്പിന് അധികമധികം അദ്ഭുതം തോന്നി.

കുറുപ്പ് ചുറ്റുപാടുമുള്ള കൃഷി കണ്ടുകൊണ്ടാണ് നടന്നത്. ഹാജിയാരുടെയും ചെട്ടിയാരുടെയും കൃഷി വളരെ മെച്ചമൊന്നുമല്ല. കുറുപ്പിൻെറ കൃഷിപോലെതന്നെ. കവിഞ്ഞാൽ ഒരു പത്തുമേനി കിട്ടും. അവർക്ക് കൃഷികൊണ്ടു വേണം കഴിയാൻ എന്നില്ല. രണ്ടുപേർക്കുമുണ്ട് ഒരു നൂറുകൂട്ടം വ്യാപാരങ്ങഠം. പക്ഷേ കുറുപ്പിൻെറ കാര്യം അങ്ങനെയല്ല,

കൃഷിതന്നെ ആശ്രയം. കണാരന്റെ നിലയും അതുതന്നെ യായിരുന്നു.

ഇങ്ങനെ ഓരോന്ന് ആലോചിച്ചുകൊണ്ട് കുറുപ്പ് വരമ്പിലൂടെ നടക്കുകയാണ്. ''ഘ്ർ–ർ–ർ'' ശബ്ദംകേട്ട് അയാാം ചിന്തയിൽ നിന്നുണർന്നു. ''ഇതെന്തുകഥ ! വയലിലും ഓടിത്തുടങ്ങിയോ ബസ്സും ലോറിയും?'' എന്നു ശങ്കിച്ച് കുറുപ്പ് അമ്പരന്നുനിന്നു. അപ്പോഴേക്ക് ട്രാക്ടർ ഓടിച്ചിരുന്ന ചെറുപ്പക്കാരൻ അതു നിർത്തി ഇറങ്ങി കുറുപ്പിന്റെ അരികെ വന്നുചേർന്നു. മുട്ടോളമെത്തുന്ന ഒരു കാക്കിക്കാലുറ, ചെളി തെറിച്ച ബനിയൻ, തലയിലൊരു തൊപ്പിക്കുട ഇത്രയുമാണ് അയാളുടെ വേഷം. അടുത്തുവന്ന് തൊപ്പിക്കുടയെടുത്തു മാറ്റിയപ്പോളേ കുറുപ്പിന് ആളെ മനസ്സിലായുള്ളൂ; വേലപ്പൻ, കണാരന്റെ മകൻ!''

''കുറുപ്പമ്മാമാ, വരണം, വരണം. എങ്ങോട്ടാണാവോ ഈ വെയിലത്ത്?'' ഇങ്ങനെ വേലപ്പൻ കുറുപ്പിനെ സ്വാഗതം ചെയ്തു.

കുറുപ്പ്: ''നന്നായി ചോദ്യം. വേലപ്പനെക്കാണാൻ തന്നെയാണ് പുറപ്പെട്ടത്. രണ്ടാമതും സമ്മാനം കിട്ടിയതല്ലേ? നേരിൽക്കണ്ട് അനുമോദിക്കണം എന്നു തോന്നി. കണാരനും ഞാനും തമ്മിൽ അങ്ങനെയാണ് കഴിഞ്ഞിട്ടുള്ളത്. അതിരിക്കട്ടെ. ഇതെന്താ? കൃഷിയുടെ സമ്പ്രദായം ആകെ മാറിയിരിക്കുന്നല്ലോ! അതുകൊണ്ടുതന്നെയായിരിക്കാം ഗുണം കിട്ടിയതും.''

വേലപ്പൻ: ''അതെ, അമ്മാമാ ! കാലത്തിനൊത്തു മാറിയില്ലെങ്കിൽ കൃഷിമാത്രമല്ല, എല്ലാം അപകടത്തിലാകും.''

കുറുപ്പ്: ''രണ്ടുമൂന്നു കൊല്ലമായി ഞാനീവഴിക്ക് വന്നിട്ട്. അന്നൊക്കെ ഇവിടെ കൊച്ചുകൊച്ചു കണ്ടങ്ങളായിരുന്നു. തലങ്ങും വിലങ്ങും വരമ്പുതന്നെ.''

വേലപ്പൻ: ''അതേ അമ്മാമാ! അതൊക്കെ ഞാൻ മാറ്റി. വയൽ വലിയ കണ്ടങ്ങളാക്കി തിരിച്ചില്ലെങ്കിൽ പുതിയ രീതിയിൽ കൃഷിചെയ്യാൻ പ്രയാസമാണ്. കാലികളെ ഉപയോഗിച്ചല്ല ഞാനിപ്പോാം നിലമുഴുന്നത്. കണ്ടില്ലേ, ഈ യന്ത്രമുപയോഗിച്ചാണ്.''

കുറുപ്പ്: ''കണ്ടു, കണ്ടു. ഇതിനുമുമ്പ് വളരെയൊക്കെ കേൾക്കുകയും ചെയ്തിരുന്നു. ഇവനെന്താ പേര് ? ട്രാക്ടർ എന്നോ മറ്റോ അല്ലേ?''

വേലപ്പൻ: ''അതെ, അമ്മാമാ! അമ്മാമൻ എല്ലാം മനസ്സിലാക്കി വച്ചിട്ടുണ്ട്. എന്നെ പരീക്ഷിക്കാനായിരിക്കും ചോദിക്കുന്നത്.''

കുറുപ്പ്: ''അല്ല. ട്രാക്ടർ എന്ന് ധാരാളം കേട്ടിട്ടുണ്ട്. കാണുന്നത് ഇപ്പോൾ ആദ്യമായിട്ടാണ്. ഇതുപയോഗിച്ചാൽ എന്താ മെച്ചം?''



വേലപ്പൻ: ''പണി വേഗം കഴിയും. മണ്ണു നന്നായി ഇളകും. ചെലവ് കുറവുമാണ്.''

കുറുപ്പ്: ''പക്ഷേ ഇതിന്ന് ഒരുപാടു പണം മുടക്കേണ്ടേ? ഇവിടെയാണെങ്കിൽ ഒരേരുപോത്തിനെ വാങ്ങാൻ തന്നെ പണമില്ലാതെ വിഷമിക്കയാണ്.''

വേലപ്പൻ: ''എന്തിനാണമ്മാമാ ട്രാക്ടർ വാങ്ങുന്നത്? ബ്ലോക്കിൽ ആവശ്യപ്പെട്ടാൽ മതിയല്ലോ. ചുരുങ്ങിയ വാടകയ്ക്ക് ഉപയോഗത്തിനു കിട്ടും.''

കുറുപ്പ്: ''ശരി, ഇതെങ്ങനെ ഓടിക്കും ? നിന്നെപ്പോലെ എല്ലാവർക്കും ഇത് ഓടിക്കാൻ വശമുണ്ടോ?''

വേലപ്പൻ: ''എല്ലാവർക്കും വശമാകേണ്ട. ഡ്രൈവറുണ്ടല്ലോ ഓടിക്കാൻ. ഞാൻ അയാളുടെ കൂടെക്കൂടി ഓടിക്കാൻ പഠിച്ചു. അത്ര പ്രയാസമൊന്നുമില്ല. ഈ വിദ്യ കുറച്ചൊക്കെ അവനവൻ അറിഞ്ഞിരിക്കുന്നതു നന്ന്. ''

കുറുപ്പ്: ''ഓ, അതാ ഓടിത്തുടങ്ങിയല്ലോ. ബ്ലോക്കിലെ പുള്ളിയായിരിക്കും ഓടിക്കുന്നത്.''

വേലപ്പൻ: ''അതെ, അതെ. അയാൾ ചായ കുടിക്കാൻ പോയതായിരുന്നു. നമുക്ക് വീട്ടിലോളം പോയിവരാം. അമ്മാമൻ നടന്നു ക്ഷീണിച്ചതല്ലേ? ഒരു കോപ്പ ചായ കുടിക്കാം. ''

കുറുപ്പ്: ''ചായ കുടിക്കാൻ വിരോധമില്ല. എന്നാൽ അതിനൊന്നുമല്ല വന്നത്. വേലപ്പന്റെ നിലം ചുറ്റിനടന്നു കാണണം. പുതിയ കൃഷിസമ്പ്രദായങ്ങൾ നോക്കി മനസ്സിലാക്കുകയും വേണം.''

വേലപ്പൻ: ''അങ്ങനെ ചെയ്യാമല്ലോ. ചായ കുടിച്ചിട്ട് നമുക്ക് ഇപ്പോൾതന്നെ മടങ്ങിവരാം. ''

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ബ്ലോക്ക് | അനുമോദിക്കുക | ട്രാക്ടർ |
| സമ്മാനം | വലംകൈ | സമ്പ്രദായം |
| തപ്പിത്തടഞ്ഞു | പൊരുത്തപ്പെടുക | ഗുണം |
| വാർത്ത | സ്വപ്നം | അപകടം |
| ആലോചന | വല്ലി | തലങ്ങുംവിലങ്ങും |
| മേനി | വ്യാപാരം | കണ്ടം |
| എത്തുംപിടിയും | ആശ്രയം | വിരോധം |
| ജോലി | വാടക | |

ചോദ്യങ്ങൾ:—

1. കൃഷിക്കാരന് ഉണ്ടായിക്കൊണ്ടിരുന്ന കഷ്ടതകൾ ഏവ ?
2. കൃഷിക്കുവേണ്ടി ബ്ലോക്കിൽനിന്നു ലഭിച്ച സഹായങ്ങൾ എന്തെല്ലാം ?
3. വേലപ്പൻ തന്റെ കൃഷിയിൽ വരുത്തിയ പരിഷ്കാരങ്ങൾ ഏവ ?

വാക്യത്തിൽ പ്രയോഗിക്കുക:—

തപ്പിത്തടയുക, എത്തുംപിടിയും, വലംകൈ, പൊരുത്തപ്പെടുക തലങ്ങും വിലങ്ങും.

---

പാഠം 7

# രണ്ടു കൃഷിക്കാർ

## II

വേലപ്പനും കുറുപ്പും കൂടി വയലിന്റെ വക്കത്ത് കുന്നിൻ ചരിവിലുള്ള വീട്ടിലേക്കു തിരിച്ചു. തൊടി നിറച്ച് തെങ്ങും കവുങ്ങും പലതരം വാഴകളും വച്ചുപിടിപ്പിച്ചിട്ടുണ്ട്. കുറുപ്പ് കുറെനേരം അവ നോക്കിനിന്നു. പിന്നെ കാലും മുഖവും കഴുകി പൂമുഖത്തു കയറിയിരുന്നു. വേലപ്പന്റെ സൽക്കാരം പൊടിപൊടിച്ചു. പൂവൻ പഴവും ഐ. ആർ. എട്ടിന്റെ അവിലും നേന്ത്രക്കായ വട്ടത്തിൽ നുറുക്കി വറുത്തതും യഥേഷ്ടം. ചായ ഒന്നാന്തരമായിരുന്നു.

കുറുപ്പു ചോദിച്ചു: ''പശുക്കറവയുണ്ടോ വേലപ്പാ?''

വേലപ്പൻ: ''ഉണ്ട്.''

കുറുപ്പ്: ''എത്ര പാൽ കിട്ടും?''

വേലപ്പൻ: ''രാവിലെ പത്തു ലിറ്ററോളം; വൈകിട്ട് എട്ടും.''

കുറുപ്പ്: ''അഞ്ചാറു പശുക്കളുണ്ടായിരിക്കും.''

വേലപ്പൻ: ''ഇല്ല. ഒന്നേയുള്ളൂ.''

കുറുപ്പ്: ''എന്ത്! ഒരു പശുവിന് ഇത്ര പാലോ?''

വേലപ്പൻ: ''അതെ. സിന്ധി വർഗ്ഗത്തിൽപ്പെട്ട പശുവാണ്. പാലില്ലാത്ത എട്ടുപത്തെണ്ണമുണ്ടായിരുന്നു. എല്ലാറ്റിനെയും വിറ്റ് ഈയൊന്നിനെ വാങ്ങി.''

കുറുപ്പ്: ''എന്തായി വില?''

വേലപ്പൻ: ''ആയിരം ഉറുപ്പിക.''

കുറുപ്പ്: ''ശിവ, ശിവ! ആയിരം രൂപകൊണ്ട് ഒരാനയെ വാങ്ങാമല്ലോ!''

വേലപ്പൻ: ''ആനയെ വാങ്ങിയാൽ പാലിന്റെ ആവശ്യം നടക്കുമോ?''

കുറുപ്പ്: ''അതില്ല. ചായ ഒന്നാന്തരമായിട്ടുണ്ട്. പാലിൻെറ ഗുണംതന്നെ. നമ്മുടെ വീട്ടിൽ പശു നാലഞ്ചെണ്ണമുണ്ട്. പട്ടിണിക്കോലങ്ങളാ. എല്ലാംകൂടി മൂന്നാഴി പാൽ കിട്ടുകയില്ല. ഇങ്ങനെ ഓരോന്നു പറഞ്ഞിരുന്നാൽ നേരം വൈകും. ഇനി നമുക്ക് വയലിലേക്കു പോകാം. ഉച്ചയ്ക്കുമുമ്പ് എല്ലാം കണ്ടുമടങ്ങണം.''

വേലപ്പനും കുറുപ്പുംകൂടി വയലിലേക്ക് ഇറങ്ങി.

കുറുപ്പ്: ''അല്ല വേലപ്പാ, മുമ്പ് നിലാവത്തും ഉണങ്ങുന്നതായിരുന്നു ഈ നിലമൊക്കെ. ഇപ്പോഴാണെങ്കിൽ വെള്ളത്തിൻെറ കളിതന്നെ. തുമ്പിക്കൈവണ്ണത്തിലല്ലേ വെള്ളം വന്നു വീഴുന്നത്?''

വേലപ്പൻ: ''മുകളിൽ എൻജിൻവച്ചു വെള്ളം പമ്പുചെയ്യുകയാണ്.''

കുറുപ്പ്: ''ആ യന്ത്രവും ബ്ലോക്കിൽനിന്നുതന്നെ കിട്ടുമോ?''

വേലപ്പൻ: ''കിട്ടും. എന്നാൽ ഞാനൊരു പമ്പുസെറ്റ് സ്വന്തമായി വാങ്ങി. അമ്മാമനും വേണമെങ്കിൽ വാങ്ങാം. ബ്ലോക്കിൽനിന്ന് സഹായധനം കിട്ടും.''

കുറുപ്പ്: ''വേണം, വേണം. അതൊക്കെ അറിയാൻകൂടിയാണ് ഞാൻ വന്നത്. വേലപ്പാ, നമ്മുടെ കൃഷിയുടെ കാര്യമൊക്കെ മഹാമോശം. കവിഞ്ഞാൽ ഒരു പത്തുമേനി കിട്ടും. വിത്തും കൂലിയും കഴിഞ്ഞാൽ ഒന്നും മിച്ചമുണ്ടാവുകയില്ല. അല്ലാ, അവിടെ എന്താ ചരടുപിടിച്ച് ഞാറു നടുന്നത്. ഇത്ര കണിശമൊക്കെ വേണോ ഞാറു നടാൻ?''

വേലപ്പൻ: ''വേണം. പുതിയ കൃഷിസമ്പ്രദായം അങ്ങനെയാണ്. ഒരേ അകലത്തിൽ വരിവരിയായി ഞാറു നടണം. ധാരാളം ഇട വിടുകയും വേണം.''

കുറുപ്പ്: ''അതെന്തിനാ?''

വേലപ്പൻ: ''എന്നാലേ കള പറിക്കാനും വളം ചേർക്കാനും സൗകര്യപ്പെടൂ. നെല്ല് വേരോടി പൊട്ടിച്ചിനച്ചു വളരാനും അതാവശ്യമാണ്.''

കുറുപ്പ്: ''കള പറിക്കാൻ ഇതാവശ്യമാണെന്ന് എനിക്ക് കഴിഞ്ഞകൊല്ലം അനുഭവപ്പെട്ടു. വിളയെക്കാളും അധികമായിരുന്നു കള. പക്ഷേ ഒരു സംശയം. ഇങ്ങനെയായാൽ കുറച്ചു ഞാറല്ലേ നടാൻ പറ്റൂ? അപ്പോഠം വിളവും കുറയില്ലേ?''

വേലപ്പൻ: ''ഇല്ല. നേരെ മറിച്ചാണ്.''

കുറുപ്പ്: ''എന്നാൽ ഇത് ആദായകരമാണല്ലോ? വിത്തു ലാഭം; വിള കൂടുതലും. ഇരിക്കട്ടെ. അതാ ആ കണ്ടത്തിൽ നെല്ല് ഇടതൂർന്ന് വളർന്നിരിക്കുന്നല്ലോ. അതും ഇത്ര ഇടവിട്ടു നട്ടതാണോ?''

വേലപ്പൻ: ''അതെ.''

കുറുപ്പ്: ''എടോ, തൻെറ നെല്ലിൻെറ ഒരു കറുപ്പ്! കണ്ണിടുകയാണെന്നു തോന്നരുതേ! വിത്തിൻെറ ഗുണം തന്നെയായിരിക്കും, അല്ലേ?''

വേലപ്പൻ: ''വിത്തിൻെറ മാത്രമല്ല, വളത്തിൻെറയും.''

കുറുപ്പ്: ''വളത്തിൻെറ കാര്യമൊന്നും പറയേണ്ട. എവിടെ ക്കിട്ടാനാ പച്ചിലവളം? കാടായ കാടെല്ലാം വെട്ടി ത്തെളിയിച്ചില്ലേ റബ്ബർ വയ്ക്കാൻ? ചാണകമൊട്ടു കിട്ടാനുമില്ല. കാലികഠംക്കു വല്ലതും തിന്നാനുണ്ടെങ്കിലല്ലേ ചാണകം കിട്ടൂ. വെണ്ണീറിനാണെങ്കിൽ തീപിടിച്ച വില, പിന്നെ എങ്ങനെ ചേർക്കും വളം?''

വേലപ്പൻ: ''അതിനൊക്കെ വഴിയുണ്ട്. വയലിനു ചുറ്റും കണ്ടില്ലേ, ശീമക്കൊന്ന കാടുപിടിച്ചു നിൽക്കുന്നത്? വെട്ടുംതോറും തഴയ്ക്കും. അങ്ങനെ പച്ചിലവളം ആയി. ഇതിനു പുറമേ പലതരം രാസ വളവുമുണ്ട്. ബ്ലോക്കിൽനിന്നു കിട്ടും, വേണമെങ്കിൽ വായ്പയായും.''

കുറുപ്പ്: ''വേണമെങ്കിലോ? അങ്ങനെ കിട്ടിയാലേ രക്ഷയുള്ളൂ. കൃഷി ചെയ്തുചെയ്ത് ഞാൻ ഈ നിലയിലായി. ആകട്ടെ എന്തു വിത്താ വേലപ്പൻ വിതയ്ക്കാറ്? ആര്യനോ, ചിറ്റേനിയോ, ചമ്പാവോ, ചീരയോ, തവളക്കണ്ണനോ, പാണ്ടിയോ, ഏതാണ്?''

വേലപ്പൻ: ''അതൊന്നുമല്ല. അതൊക്കെ പഴയ കഥ. എത്ര യെത്ര പുതിയ വിത്തുകളാണ് അമ്മാമാ, ഇറങ്ങി യിട്ടുള്ളത്? ഐ. ആർ. എട്ട്, കറംച്ചർ ഇരുപത്തെട്ട്, തൈനാൻ, പി. റ്റി. ബി., അന്നപൂർണ്ണ തുടങ്ങി എത്രയോ നല്ലനല്ല വിത്തുകളുണ്ട്. ഇവയിൽ പലതിനും മൂപ്പു നന്നേ കുറയും.''

കുറുപ്പ്: ''അങ്ങനെയാണെങ്കിൽ വർഷം ചതിച്ചാലും വിളവ് കുറെയൊക്കെ കിട്ടും. ഇങ്ങനെയൊക്കെയാ ണെങ്കിലും പുഴുക്കേടും, ചാഴിക്കേടും ഉണ്ടല്ലോ. അതിനെന്തു ചെയ്യും? പണ്ടൊക്കെ മന്ത്രവാദം ഫലി ച്ചിരുന്നു. ഇന്ന് അതിനും ആളില്ല.''

വേലപ്പൻ: ''ഇന്ന് മന്ത്രമല്ല മരുന്നാണ് പ്രയോഗിക്കുന്നത്. മന്ത്രത്തെപ്പറ്റി എനിക്കറിഞ്ഞുകൂടാ. മരുന്നു ഫലിക്കും തീർച്ച. പക്ഷേ കേടുകണ്ട ഉടനെ മരുന്നു പ്രയോഗിക്കണം. മരുന്നും അതു ചാമ്പാനുള്ള പമ്പും ബ്ലോക്കിൽ നിന്നു കിട്ടും.''

കുറുപ്പ്: ''എന്നാൽ വേലപ്പാ, ഒരു കാര്യം ഞാൻ ഉറപ്പിച്ചു കഴിഞ്ഞു. ഇനിയത്തെക്കൊല്ലം സമ്മാനം ആർക്കാ ണെന്ന് സംശയിക്കേണ്ട. വേലപ്പൻ അതിനുവേണ്ട സഹായം ചെയ്തു തരണം.''

വേലപ്പൻ: ''നിശ്ചയമായും. അമ്മാമനു സമ്മാനം കിട്ടു ന്നത് എനിക്കു സന്തോഷമാണ്. ഇടയ്ക്കിടെ ഞാനങ്ങോട്ടു വന്ന് സഹായിച്ചുകൊള്ളാം.''

കുറുപ്പ്: ''അങ്ങനെയാണു വേണ്ടത്. ഞാനും കണാരനും തമ്മിൽ അങ്ങനെയായിരുന്നില്ലേ?''

വേലപ്പൻ: ''ഏതായാലും നേരം വൈകി. ഊണു കഴിച്ച് കുറച്ചു വിശ്രമിച്ചിട്ടാകാം മടക്കം. നേരമുണ്ടെങ്കിൽ കുന്നിൻെറ മറ്റേ ചരിവിലുള്ള നിലവുംകൂടി ഒന്നു ചുറ്റിക്കാണുകയും ചെയ്യാം.''

കുറുപ്പ്: ''അതൊക്കെ കരുതിത്തന്നെയാണ് വന്നിരിക്കുന്നത്. സ്ക്കൂളിലും കോളേജിലുമൊക്കെ പഠിച്ച നീ വല്ല ഉദ്യോഗത്തിനും പോകുമെന്നേ ഞാൻ വിചാരിച്ചുള്ളൂ. പോകാഞ്ഞതു നന്നായി.''

വേലപ്പൻ: ''എനിക്കും അങ്ങനെതന്നെയാണ് തോന്നുന്നത്.''

കുറുപ്പ്: ''നിൻെറ പണിക്കാർ വളരെ ഉൽസാഹത്തോടുകൂടി പണിയെടുക്കുന്നുണ്ടല്ലോ. എടുത്ത പണിക്ക് നല്ല വെടിപ്പുമുണ്ട്. എന്താണിവർക്കു കൂലി?''

വേലപ്പൻ: ''ആണുങ്ങൾക്ക് അഞ്ചിടങ്ങഴി. പെണ്ണുങ്ങൾക്ക് നാലും.''

കുറുപ്പ്: ''അതൊക്കെ ഞാനും കൊടുക്കുന്നുണ്ട്; സന്തോഷമായിട്ടല്ല, നിവൃത്തിയില്ലാത്തതുകൊണ്ട്. പക്ഷേ അവർ ഇങ്ങനെ പണിയെടുക്കുന്നില്ല. തിരിഞ്ഞു മറിഞ്ഞ് അന്തിയാക്കും. മുമ്പൊക്കെ ഭയപ്പെടുത്തി പണിയെടുപ്പിച്ചിരുന്നതാണ് ഞാൻ. എൻെറ ശബ്ദം ഒന്നു പൊങ്ങിയാൽ മതി, നടുങ്ങും പണിക്കാർ. ആ കാലം പോയി.''

വേലപ്പൻ: ''എൻെറ ആളുകൾക്ക് കൂലിക്കുപുറമേ വിളവിൻെറ ഒരോഹരിയും കൊടുക്കുന്നുണ്ട്; അവരെ കൂലിക്കാരായല്ല, കൂട്ടുകാരായാണ് ഞാൻ കരുതിപ്പോരുന്നത്.''

കുറുപ്പ്: ''അപ്പോൾ ഇവരെല്ലാം സ്ഥിരം പണിക്കാരാണോ?''

വേലപ്പൻ: ''അതെ. എൻെറ കുടുംബാംഗങ്ങൾ എന്നുതന്നെ പറയാം. ഈ സമ്പ്രദായം അമ്മാമനും ഒന്നു പരീക്ഷിച്ചു നോക്കൂ.''

നേരം ഉച്ചയായി. വയലിൽ വേല ചെയ്തിരുന്നവർ കഞ്ഞി കുടിക്കാൻ വേലപ്പൻെറ വീട്ടിലേക്കു കയറി. കുറുപ്പിനെയും കൂട്ടി വേലപ്പനും വീട്ടിലേക്കു പോയി. ഭാവിപരിപാടികളെക്കുറിച്ചുള്ള ആലോചനകളിൽ മുഴുകിയാണ് കുറുപ്പ് നടന്നിരുന്നത്.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| തൊടി | കണിശം | മൂപ്പ് |
| സൽക്കാരം | ചിനയ്ക്കുക | മന്ത്രവാദം |
| പൊടിപൊടിക്കുക | കണ്ണിടുക | പ്രയോഗിക്കുക |
| യഥേഷ്ടം | കാലി | ചാമ്പുക |
| സിന്ധിവർഗ്ഗം | വെണ്ണീർ | നിശ്ചയം |
| ശിവശിവ | തഴയ്ക്കുക | ഉദ്യോഗം |
| സഹായധനം | രാസവളം | നിവൃത്തി |
| മഹാമോശം | വായ്പ | തിരിഞ്ഞുമറിഞ്ഞ് |
| സ്ഥിരം | മുഴുകുക | |

ചോദ്യങ്ങൾ:—

1. കൃഷി മെച്ചപ്പെടുത്തുന്നതിന് വേലപ്പൻ സ്വീകരിച്ച മാർഗ്ഗങ്ങൾ ഏവ?
2. വരിവരിയായി ഞാറു നടുന്നതുകൊണ്ടുള്ള ഗുണമെന്ത്?
3. കുറുപ്പിന്റെ തീരുമാനമെന്തായിരുന്നു?

വാക്യത്തിൽ ഉപയോഗിക്കുക :—

പൊടിപൊടിക്കുക, യഥേഷ്ടം, കണ്ണിടുക, പ്രയോഗിക്കുക, നിവൃത്തി.

---

പാഠം 8

# ഒരു ഉറക്കുപാട്ട്

എൻകുഞ്ഞുറങ്ങിക്കൊൾകെ,ൻകുഞ്ഞുറങ്ങിക്കൊൾ—
കെ,ൻകുഞ്ഞുറങ്ങിക്കൊൾകെന്റെ തങ്കം,
നാളെപ്പുലർകാലത്തുൻമേഷമിന്നത്തെ—
ക്കാളുമിണങ്ങിയുണർന്നെണീപ്പാൻ.

എല്ലാർക്കും നിദ്രതന്നങ്കത്തിൽ വിശ്രമി—
ച്ചുല്ലാസം കോലുവാൻ കാലമായി.

വെള്ളിച്ചാറൊത്തുവിളങ്ങും നിലാവിതാ
വെള്ളക്കിടക്ക വിരിച്ചു നീളേ.

മാന്തളിർതിന്നു മദിച്ചോരിളംകുയിൽ
പൂന്തേൻകുഴമ്പാൽ നിൻ കർണ്ണയുഗ്മം



പാടെ നിറപ്പാനായ്ത്തൻഗളനാളത്താ—

ലോടക്കുഴലിടയ്ക്കൂതിടുന്നു.

എൻകുഞ്ഞുറങ്ങിക്കൊാംകെ, ൻകുഞ്ഞുറങ്ങിക്കൊാം—

കെ, ൻകുഞ്ഞുറങ്ങിക്കൊാംകെൻെറ തങ്കം.

സാഹിത്യമഞ്ജരി രണ്ടാംഭാഗം] [വള്ളത്തോാം

## അഭ്യാസം

1. ഈ പാട്ടിലെ പല്ലവിയെന്ത്? അതു ചൊല്ലുക.
2. ആരാണ് വെള്ളക്കിടക്ക വിരിക്കുന്നത്? എന്തിനെയാണ് വെള്ളക്കിടക്കയായി കൽപ്പിച്ചിരിക്കുന്നത്?
3. എന്തിനെയാണ് ഓടക്കുഴൽ വിളിയായി കൽപ്പിച്ചിരിക്കുന്നത്?
4. കുയിലിന് ഓടക്കുഴൽ വിളിക്കാൻ ഉൽസാഹം തോന്നിയതെന്തുകൊണ്ട്?
5. കുയിൽ ഓമനയുടെ കർണ്ണങ്ങളിൽ നിറയ്ക്കുന്ന പൂന്തേൻ കുഴമ്പ് ഏതാണ്?
6. 'എൻകുഞ്ഞുറങ്ങിക്കൊാംക' എന്തിനുവേണ്ടി?

പ്രവർത്തനം:—

വേറെ ഉറക്കുപാട്ടുകാം ശേഖരിച്ച് ഒറ്റയ്ക്കും സംഘമായും പാടുക.

പാഠം 9

# ഖലീഫ ഉമർ

സമയം പാതിരായോടടുത്തിരിക്കുന്നു. മദീനാനഗരത്തിൽ എല്ലാവരും ഉറക്കമായി. പട്ടണത്തിനു വെളിയിൽ ഒരു കൊച്ചു കുടിലിൽനിന്നു മാത്രം കുട്ടികളുടെ കരച്ചിൽ കേൾക്കുന്നുണ്ട്. ''ഉമ്മാ, വിശന്നു ചാവാറായി, വല്ലതും തരണം.'' എന്ന് അവർ കരച്ചിലിനിടയ്ക്ക് വിളിച്ചുപറയുന്നുമുണ്ട്. അപ്പോഴൊക്കെ ആ അമ്മ ''എൻെറ റബ്ബേ, ഞാൻ എന്തു ചെയ്യും! കുട്ടികളെത്തന്ന നീ അവരെ പോറ്റാനുള്ള വഴി എന്തേ തരാഞ്ഞത്? അധ്വാനിച്ച് വീടുപുലർത്തിയിരുന്ന ആളെ നീ കൊണ്ടുപോകയും ചെയ്തല്ലോ!'' എന്നുപറഞ്ഞ് തേങ്ങിത്തേങ്ങിക്കരയുന്നുമുണ്ട്.

ഇതെല്ലാം ചെവിയോർത്തു കേട്ടുകൊണ്ട് ഒരാൾ പുറത്തു നിൽക്കുകയാണ്. വാതിൽ ചാരിയിരുന്നു എങ്കിലും അതിൻെറ വിടവിലൂടെ അകത്തു മങ്ങിക്കത്തുന്ന വിളക്കിൻെറ വെളിച്ചം കാണാം. പുറത്തു നിന്നിരുന്ന ആൾ ശബ്ദമുണ്ടാക്കാതെ വാതിൽ തുറന്ന് അകത്തു കടന്നു. കരഞ്ഞുകൊണ്ടിരുന്ന ആ സ്ത്രീ അടുപ്പത്തുവച്ച ഒരു മൺകലത്തിൽ തവിയിട്ട് ഇളക്കുകയാണ്. മൂന്നു കുട്ടികൾ അവരുടെ ചുറ്റും തളർന്ന് ഇരിക്കുന്നു. ഇടയ്ക്കിടയ്ക്ക് അവർ മൺകലത്തിലേക്ക് എത്തിവലിഞ്ഞു നോക്കുന്നുമുണ്ട്. അകത്ത് ആൾ കടന്നത് അവരാരും അറിഞ്ഞിട്ടില്ല.

വന്ന ആൾ ''സഹോദരീ'' എന്നു വിളിച്ചപ്പോൾ അവർ എല്ലാവരും ഞെട്ടിത്തിരിഞ്ഞു നോക്കി. ''നിങ്ങൾ ആരാണ്? ഇതെന്തൊരു സൈ്വരക്കേട്! പട്ടിണിയെങ്കിൽ പട്ടിണി; വാതിലടച്ചു രാത്രി കുടിലിനകത്ത് കിടന്നുപൊറുക്കാനും വിടില്ലെന്നോ?'' എന്ന് ആ സ്ത്രീ കയർത്തു. ഇതുകേട്ട് ആഗതൻ പറഞ്ഞു: ''ക്ഷമിക്കണം. കുട്ടികളുടെ കരച്ചിൽ കേട്ടാണ് ഞാൻ ഇങ്ങോട്ടു കയറിയത്. കഴിയുമെങ്കിൽ വല്ല സഹായവും ചെയ്യണമെന്നുണ്ട്.''

സ്ത്രീ: സഹായിക്കുന്നു! പാവങ്ങളെ സഹായിക്കാൻ ഈ നാട്ടിൽ ആളുണ്ടായിരുന്നെങ്കിൽ മൂന്നു ദിവസമായി ഞങ്ങളിങ്ങനെ പട്ടിണികിടക്കുമായിരുന്നോ ? റസൂൽ തിരുമേനി ഒരാരം ഉണ്ടായിരുന്നു, പട്ടിണി കിടന്നും പാവങ്ങളെ സഹായിക്കാൻ. ഖലീഫ അബുബക്കറും ഏഴകളെ മറന്നില്ല.

ആഗതൻ: ഖലീഫ ഉമർ പാവങ്ങളെ മറന്നു എന്നാണോ നിങ്ങരം പറയുന്നത്?

സ്ത്രീ: അങ്ങനെയൊന്നും ഞാൻ പറയുന്നില്ല. നിങ്ങരം ചോദിച്ചതുകൊണ്ട് ഞങ്ങളുടെ അനുഭവം പറഞ്ഞെ ന്നേയുള്ളൂ.

ആഗതൻ: അടുപ്പത്തെന്താണ്?

സ്ത്രീ: വെറും വെള്ളം. ഈ കുട്ടികളെ സമാധാനിപ്പിക്കാൻ അത് വെറുതെ ഇളക്കിക്കൊണ്ടിരിക്കുകയാണ്. കരഞ്ഞുകരഞ്ഞ് അവർ ഉറങ്ങിയാലായല്ലോ!

ഇതു കേട്ടപ്പോരം കുട്ടികരം ഒന്നിച്ച് ''എന്റെ ഉമ്മാ'' എന്നു വിളിച്ച് ഉറക്കെക്കരഞ്ഞു. ഇതിനിടയിൽ ആഗതൻ അവിടെനിന്നു പൊയ്ക്കളഞ്ഞു.

നഗരത്തിലുള്ള തന്റെ വീട്ടിലേക്കാണ് അയാരം തിരിച്ചത്. അവിടെയും വിളക്കു കെടുത്തിയിട്ടില്ല. ഭാര്യ അയാളുടെ വരവും കാത്തിരിക്കുകയാണ്. ''ഇന്നെന്തേ ഇത്ര വൈകിയത്? മുഖം വല്ലാതെ വാടിയിരിക്കുന്നല്ലോ! എന്തു പറ്റി?'' എന്ന് അവർ ഭർത്താവിനോടു ചോദിച്ചു. അദ്ദേഹം പറഞ്ഞു: ''ഇന്നാണ് ഞാൻ എന്റെ കൊള്ളരുതായ്മ തികച്ചും അറിഞ്ഞത്. ഒരമ്മയും മൂന്നു കുട്ടികളും മൂന്നു ദിവസമായി പട്ടിണി കിടക്കുകയാണ് നമ്മുടെ നാട്ടിൽ! നന്നായില്ലേ എന്റെ ഭരണം! നബിതിരുമേനിയുടെയും ഖലീഫ അബുബക്കറുടെയും ശിഷ്യനെന്ന് ഞാൻ അഭിമാനിക്കുകയും ചെയ്യുന്നു! ആ കുടുംബത്തിന് ആഹാരം ഉടനെ കൊണ്ടുപോയിക്കൊടുക്കണം.''

ഇതുകേട്ട് ഖലീഫ ഉമറിന്റെ ഭാര്യ പിറ്റേദിവസത്തേക്ക് വച്ചിരുന്ന ഗോതമ്പുമാവും ഈത്തപ്പഴവും ഒലിവെണ്ണയും ഒരു വട്ടിയിലാക്കി വേഗം കൊണ്ടുവന്നു. അതെടുത്തുകൊണ്ടു പോകാൻ അവർ വാലിയക്കാരനെ വിളിച്ചു. അപ്പോരം ഖലീഫ

പറഞ്ഞു, '' വേണ്ട, അവനെ വിളിക്കേണ്ട. പകൽ മുഴുവനും പണിയെടുത്ത് തളർന്നുറങ്ങുകയല്ലേ? ഇതു ഞാൻ തന്നെ കൊണ്ടുപോയി കൊടുത്തുകൊള്ളാം.''

കുടിലിന്റെ വാതുക്കൽ ആരോ മുട്ടിവിളിക്കുന്നതുകേട്ട് ആ പാവപ്പെട്ട സ്ത്രീ ''ഇതെന്തു ശല്യം!'' എന്നു പിറുപിറു ത്തുകൊണ്ട് വാതിൽ തുറന്നു. കുറച്ചു മുമ്പുവന്ന ആ അപരി ചിതനുണ്ട് തലയിൽ ഒരു വട്ടിയുമായി നിൽക്കുന്നു. അയാൾ പറഞ്ഞു: ''സോദരീ, ഇതു വാങ്ങൂ. ഗോതമ്പുമാവും ഒലി വെണ്ണയുമുണ്ട്. കുട്ടികൾക്ക് വേഗം റൊട്ടിയുണ്ടാക്കിക്കൊ ടുക്കൂ. കുറച്ച് ഈത്തപ്പഴവുമുണ്ട്. അത് ആദ്യം കൊടുത്ത് അവരെ സമാധാനിപ്പിക്കൂ.''

അമ്മ തൊണ്ടയിടറിക്കൊണ്ട് ചോദിച്ചു: ''നിങ്ങൾ ആരാണ്?'' ''നബിതിരുമേനിയുടെയും ഖലീഫ അബുബക്ക റുടെയും ഒരു എളിയ ശിഷ്യൻ'' എന്നു പറഞ്ഞ് ഉമർ അവിടെ നിന്ന് വേഗം പൊയ്ക്കളഞ്ഞു. അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞിരുന്നതായി ആ സ്ത്രീ കണ്ടു.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| പാതിരാ | കയർക്കുക | ഏഴ |
| തേങ്ങിക്കരയുക | ആഗതൻ | അനുഭവം |
| റബ്ബ | റസൂൽ | ശിഷ്യൻ |
| ചെവിയോർക്കുക | കൊള്ളരുതായ്മ | ശല്യം |
| സ്വൈരക്കേട് | അപരിചിതൻ | പുലർത്തുക |
| കിടന്നുപൊറുക്കുക | അധ്വാനിക്കുക | |

ചോദ്യങ്ങൾ:—

1. കുട്ടികൾ പാതിരാനേരത്ത് കരഞ്ഞതെന്തുകൊണ്ട്?
2. കുടിലിൽ ചെന്ന അപരിചിതൻ ആരായിരുന്നു?
3. അദ്ദേഹം കുട്ടികൾക്കും സ്ത്രീക്കും വേണ്ടി എന്തുചെയ്തു?

വാക്യത്തിൽ ഉപയോഗിക്കുക:—

കിടന്നുപൊറുക്കുക, ആഗതൻ, സ്വൈരക്കേട്, അനുഭവം, ചെവി യോർക്കുക.

വിശേഷണത്തിനടിയിൽ വരയ്ക്കുക:—

കുടിൽ, കൊച്ച്, ഉറക്കെ, കരഞ്ഞു, വെറുതെ, ഉടനെ, വേഗം, പാവപ്പെട്ട, അമ്മ, സ്ത്രീ, എളിയ, കണ്ടു, ഏഴ.

---

പാഠം 10

# ബംഗാൾ

297, കോളേജ് റോഡ്,
രാസ്ബിഹാരി അവെന്യൂ,
കൽക്കത്ത—10,
29—9—1969.

പ്രിയപ്പെട്ട മകളേ,

നീ സ്നേഹപൂർവ്വം അയച്ച കത്തു കിട്ടി. വീട്ടിൽ എല്ലാവർക്കും ക്ഷേമമെന്നറിഞ്ഞു സന്തോഷിക്കുന്നു. ഇവിടെ എനിക്കും സുഖംതന്നെ. നാട്ടിൽ നിന്നു തീവണ്ടിവഴി ഇവിടെയെത്താൻ മൂന്നു ദിവസം വേണ്ടിവന്നു. പല നാടുകളും നഗരങ്ങളും കടന്നുപോന്നു. കേരളത്തിനോട് അവയ്ക്ക് വലിയ സാദൃശ്യമൊന്നും കണ്ടില്ല. എന്നാൽ ഇവിടെ എത്തിയപ്പോഴേക്കും മട്ടുമാറി. ഞാൻ വീണ്ടും കേരളത്തിൽത്തന്നെയാണോ എന്നു തോന്നിപ്പോയി. കാരണം പലതിലും കേരളം പോലെയാണ് ബംഗാൾ, കേരളീയരെപ്പോലെയാണ് ബംഗാളികൾ.

കൽക്കത്ത പശ്ചിമബംഗാളിന്റെ തലസ്ഥാനമാണ്. ഇന്ത്യയിലെ മൂന്നു മഹാനഗരങ്ങളിൽ ഒന്നുമാണ്. നഗരമധ്യത്തിൽ പുരാതനമായ ഒരു കാളീക്ഷേത്രമുണ്ട്. അതിനാൽ പണ്ട് 'കാളീഘട്ട'മെന്നായിരുന്നു ഇതിന്റെ പേർ. ''കാളീഘട്ട''മാണ് കൽക്കത്തയായത്.

മിക്കവാറും കേരളത്തിലെപ്പോലെയാണ് ബംഗാളിലേയും കാലാവസ്ഥ. ഭൂപ്രകൃതിയിലുമുണ്ട്, ഈ സ്റ്റേറ്റുകൾ തമ്മിൽ പറയത്തക്ക സാമ്യം. കലശലായ മഴയും കഠിനമായ വെയിലും ബംഗാളിലുമുണ്ട്. കാടുകളും, തോടുകളും, പുഴകളും, പാടങ്ങളും, കേരളത്തിലെപ്പോലെ ബംഗാളിലും ധാരാളമാണ്. ഗ്രാമപ്രദേശങ്ങൾക്കാണ് വിശേഷിച്ചും കേരളച്ഛായ. കുളമുള്ള പുരയിടങ്ങളും നെല്ലു വിളയുന്ന വയലുകളും ഭംഗിയുള്ള കവുങ്ങിൻതോപ്പുകളും കണ്ടാൽ, ആരും പറഞ്ഞുപോകും ഇത് കേരളമാണെന്ന്.

മലയാളികളും ബംഗാളികളും തമ്മിൽ സ്വരൂപത്തിലും സ്വഭാവത്തിലുമുണ്ട് സാദൃശ്യം. ഇരുകൂട്ടരുടെയും മുഖ്യാഹാരം അരിയാണ്. മൽസ്യമാണ് പ്രധാനപ്പെട്ട മറ്റൊരു ഭക്ഷ്യവസ്തു. നമ്മെപ്പോലെ ബംഗാളികളും വെളുത്ത വസ്ത്രമാണ് അധികം ഇഷ്ടപ്പെടുന്നത്. പുരുഷൻമാർ മുണ്ടും ഷർട്ടും, സ്ത്രീകൾ സാരിയും ബ്ലൗസും ധരിക്കുന്നു. ധരിക്കുന്ന രീതിയിൽ മാത്രമേ അൽപം വ്യത്യാസം ഉള്ളൂ.

പൊതുവേ പഠിപ്പും പരിഷ്കാരവുമുള്ളവരാണ് ബംഗാളികൾ. നാടുനീളെ സ്കൂളുകളും നഗരങ്ങളിലൊക്കെ കോളേജുകളും കേരളത്തിലെപ്പോലെ ബംഗാളിലും കാണാം. നമ്മുടെ മാതൃഭാഷയായ മലയാളത്തിനെന്നപോലെ, ബംഗാളി ഭാഷയ്ക്കുമുണ്ട് ഒരു മികച്ച സാഹിത്യം.

നമ്മെപ്പോലെ ബംഗാളികളും ഉൽസവപ്രിയരാണ്. ഒൻപതു ദിവസത്തെ നവരാത്രിപൂജയും പത്താം ദിവസത്തെ വിജയദശമിയും ബംഗാൾ ഒട്ടുക്ക് ദേശീയോൽസവമാണ്. അത്തംതൊട്ട് പത്തുദിവസം മലയാളികൾക്ക് ഓണമഹോൽസവമുണ്ടല്ലോ, അതുപോലെ. ഇരുകൂട്ടരും വിജയദശമിദിവസമാണ് കുട്ടികളെ എഴുത്തിനിരുത്തുന്നത്.

ഒട്ടേറെ മഹാപുരുഷൻമാരുടെ ജൻമദേശമാണ് ബംഗാൾ. രാജാറാം മോഹൻറായ്, ശ്രീരാമകൃഷ്ണപരമഹംസൻ, സ്വാമി വിവേകാനന്ദൻ, ജഗദീശ് ചന്ദ്രബോസ്, സുഭാഷ് ചന്ദ്രബോസ്—തുടങ്ങിയവർ ബംഗാളിലാണ് ജനിച്ചത്. വന്ദേമാതരഗാനമെഴുതിയ ബങ്കിമചന്ദ്രചാറ്റർജിയും, ദേശീയഗാനമെഴുതിയ രവീന്ദ്രനാഥടാഗോറും പ്രസിദ്ധരായ ബംഗാളിസാഹിത്യകാരൻമാരാണെന്ന് എന്റെ മകൾ അറിഞ്ഞിട്ടുണ്ടോ, എന്തോ?

നൻമനിറഞ്ഞ ഈ നാടിനെക്കുറിച്ചും, നല്ലവരായ ഈ നാട്ടുകാരെക്കുറിച്ചും, ഇനിയും നിനക്കറിയണമെങ്കിൽ, എഴുതൂ. അച്ഛൻ അടുത്ത കത്തിൽ വിവരിക്കാം.

ഉടനെതന്നെ മറുപടി അയയ്ക്കുക.

വാത്സല്യപൂർവ്വം,

അച്ഛൻ.

സ്റ്റാമ്പ്

കുമാരി കെ. ലക്ഷ്മി,
ജയനിവാസ്,
പെരിങ്ങാവ്,
തൃശ്ശൂർ 8.
(കേരളം)

അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ക്ഷേമം | സാദൃശ്യം | വിവരിക്കുക |
| തലസ്ഥാനം | മുഖ്യാഹാരം | വാത്സല്യം |
| പുരാതനം | ഭക്ഷ്യം | മധ്യത്തിൽ |
| കാലാവസ്ഥ | ബ്ലൗസ് | വിശേഷിച്ച് |
| ഭൂപ്രകൃതി | മികച്ച | കലശൽ |
| സാമ്യം | ദേശീയോൽസവം | പരിഷ്കാരം |
| സ്വരൂപം | ദേശീയഗാനം | ഷർട്ട് |
| സ്വഭാവം | കത്ത് | |

ചോദ്യങ്ങൾ:—

1. കത്തെഴുതുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങളേവ?
2. ബംഗാളിനും കേരളത്തിനും തമ്മിലുള്ള സാദൃശ്യങ്ങൾ ഏവ?
3. ബംഗാളിൽ ജനിച്ച മഹാൻമാർ ആരെല്ലാം ?
4. ദേശീയഗാനം രചിച്ചതാര് ?
5. ബംഗാളികൾ ആഘോഷിക്കുന്ന ഉൽസവം വിവരിക്കുക.

വാക്യത്തിൽ പ്രയോഗിക്കുക:—

വിശേഷിച്ച്, എഴുത്തിനിരുത്തുക.

---

പാഠം 11

# നിത്യാഭ്യാസി ആനയെ എടുക്കും

മാധവിക്കുട്ടിയും ശ്രീദേവിയും വീട്ടിന്റെ കോലായിലിരുന്ന് മഞ്ചാടിക്കുരുകൊണ്ട് 'ഒറ്റയും ഇരട്ടയും' കളിക്കുകയായിരുന്നു. അപ്പോൾ അയൽപക്കക്കാരനായ കൈക്കുളങ്ങര രാമവാരിയർ അങ്ങോട്ടു കയറിച്ചെന്നു. അദ്ദേഹം കുട്ടികളുടെ കളി കണ്ടുകൊണ്ട് അവരുടെ അരികിലിരുന്നു.

വാരിയെടുക്കുന്ന മഞ്ചാടിക്കുരു ഒറ്റയോ ഇരട്ടയോ എന്നു പരിശോധിക്കുവാൻ കുട്ടികൾ ഒരുപാടു സമയം എടുക്കുന്നതു

കണ്ട് വാരിയർ പറഞ്ഞു, ''കുട്ടികളേ, നിങ്ങൾക്ക് ഞാനൊരു വിദ്യ കാണിച്ചുതരാം.''

''എന്തു വിദ്യയാണമ്മാമാ?'' എന്നു ശ്രീദേവി ചോദിച്ചു.

''ഒരു പിടി മഞ്ചാടിക്കുരു ഇങ്ങു തരൂ. അതുകൊണ്ടുള്ള ഒരു വിദ്യയാണ്,'' എന്നു പറഞ്ഞ് വാരിയർ കൈനീട്ടി.



മാധവിക്കുട്ടി ഒരുപിടി മഞ്ചാടിക്കുരു വാരി, വാരിയരുടെ കൈയിൽ കൊടുത്തു.

''വരിൻ, നമുക്ക് മുറ്റത്തേക്കിറങ്ങാം.'' അവർ മൂവരും മുറ്റത്തേക്കിറങ്ങി. വൈകുന്നേരമായിരുന്നു. പോക്കുവെയിൽ മുറ്റത്തു പരന്നിരുന്നു. മുറ്റത്തിൻെറ മൂലയിൽ ഒരു പതിറ്റടിപ്പൂച്ചെടിയിൽ നിറയെ മഞ്ഞപ്പൂക്കൾ വിടർന്നു നിന്നിരുന്നു.

വാരിയർ മേലോട്ടു നോക്കിനിന്ന് കൈയിലുള്ള മഞ്ചാടിക്കുരു മുഴുവൻ മാനത്തേക്കെറിഞ്ഞു. എന്നിട്ട് ''മുപ്പത്തഞ്ച്'' എന്നു പറഞ്ഞു.

''എന്തു മുപ്പത്തഞ്ച്?'' ശ്രീദേവി ചോദിച്ചു.

''മുപ്പത്തഞ്ചു മഞ്ചാടിക്കുരുവാണ് മാധവിക്കുട്ടി എനിക്കു തന്നത്. സംശയമുണ്ടെങ്കിൽ പെറുക്കിയെടുത്ത് എണ്ണി നോക്കിക്കോളൂ.''

വാരിയർ എറിഞ്ഞ മഞ്ചാടിക്കുരു മുഴുവനും പെറുക്കി യെടുത്ത് മാധവിക്കുട്ടിയും ശ്രീദേവിയും എണ്ണിനോക്കി. എന്തൊരദ്ഭുതം! കൃത്യം മുപ്പത്തഞ്ച്. ''എന്നാൽ കാണട്ടെ ഒരിക്കൽക്കൂടി എറിയൂ.'' മാധവിക്കുട്ടി ഒരുപിടികൂടി വാരി അദ്ദേഹത്തിൻെറ കൈയിൽ കൊടുത്തു. അദ്ദേഹം അത് മേലോട്ടെറിഞ്ഞ് ''അറുപത്തിമൂന്ന്'' എന്നു പറഞ്ഞു. കുട്ടികഠം മഞ്ചാടിക്കുരു പെറുക്കി എണ്ണിനോക്കി. എണ്ണം കൃത്യമെന്നു കണ്ട് അദ്ഭുതപ്പെട്ടു.

''അമ്മാമാ, ഇതെന്തു സൂത്രമാണ്?''

''സൂത്രമൊന്നുമല്ല. എണ്ണിനോക്കിയിട്ടാണ് പറയുന്നത്.''

''എണ്ണിനോക്കിയിട്ടോ?'' കുട്ടികഠംക്ക് വിശ്വാസം വന്നില്ല.

''അതെ! എണ്ണിനോക്കിയിട്ടുതന്നെ.''

''മോളിലേയ്ക്കെറിഞ്ഞ മഞ്ചാടിക്കുരു മുഴുവൻ താഴ ത്തേയ്ക്കു വീഴുന്നതിനു മുമ്പ് എണ്ണുകയോ! അതെങ്ങനെ?'' മാധവിക്കുട്ടി ചോദിച്ചു.

''കഴിയും'' വാരിയർ ഉറപ്പിച്ചു പറഞ്ഞു.

''എങ്ങനെ?''

''പഠിച്ചിട്ട്.''

''പഠിച്ചിട്ടോ? എങ്ങനെയാണിതു പഠിച്ചത്?''

''ആദ്യം രണ്ടു മഞ്ചാടിക്കുരു മേൽപ്പോട്ടിട്ടു.''

''എന്നിട്ട്?''

''അത് താഴത്തേക്ക് വീഴുന്നതിനുമുമ്പ് എണ്ണി നോക്കി.''

''അതെനിക്കും കഴിയും.'' ശ്രീദേവി പറഞ്ഞു.

''ശരി. പിന്നെ, മൂന്നു കുരു എറിഞ്ഞു. താഴത്തേക്കു വീഴുന്നതിനുമുമ്പ് മൂന്നും വേറെ വേറെ കണ്ട് എണ്ണിനോക്കി.''

''അതിനും പ്രയാസമില്ല.''

''നാലെണ്ണമെറിഞ്ഞാലോ?''

''എറിഞ്ഞുനോക്കണം.''

''നാലും വേറെ വേറെ കണ്ടുവേണം എണ്ണാൻ, കേട്ടോ.''

''ശരി.'' മാധവിക്കുട്ടി നാലു മഞ്ചാടിക്കുരു മേൽപ്പോട്ടിട്ടു. അവ താഴെ വീഴുന്നതിനുമുമ്പ് എണ്ണുകയും ചെയ്തു.

''ഇതേ വിധം ഓരോന്നു കൂട്ടിക്കൂട്ടി മേൽപ്പോട്ടിട്ട് എണ്ണി പ്പഠിച്ചിട്ടാണ് ഞാൻ ഈ വിദ്യ വശമാക്കിയത്.''

''അമ്മാമന് ഇങ്ങനെ ഒറ്റനോട്ടത്തിൽ എത്രവരെ എണ്ണാൻ സാധിക്കും?''

''അറുപത്തിനാലുവരെ.'' മേൽപ്പോട്ടിട്ട് എണ്ണാനല്ല ആദ്യം പഠിച്ചത്. നിലത്തു നിരത്തിവച്ചെണ്ണാനാണ്.

''അതാണെളുപ്പം.''

''അതെ. മാധവിക്കുട്ടി പോയി അമ്മയോടു ലേശം സംഭാരം വാങ്ങിക്കൊണ്ടുവരൂ. വല്ലാതെ ദാഹിക്കുന്നു.''

''അമ്മേ'' എന്നു വിളിച്ചുകൊണ്ട് മാധവിക്കുട്ടി അകത്തേക്കോടി. ശ്രീദേവി അഞ്ച് മഞ്ചാടിക്കുരു നിലത്തു പരത്തിവച്ച് ഒറ്റനോട്ടത്തിൽ എണ്ണം പറയാൻ സാധിക്കുമോ എന്നു പരീക്ഷിച്ചു. ഒരു പ്രയാസവുമുണ്ടായില്ല. പിന്നെ ആറായി, ഏഴായി. അങ്ങനെ പത്തുവരെ എത്തിയപ്പോഴേക്ക് മാധവിക്കുട്ടി സംഭാരവുമായി തിരിച്ചുവന്നു.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| പോക്കുവെയിൽ | ഒരുപാട് | ഒറ്റനോട്ടത്തിൽ |
| അയൽപക്കം | വിദ്യ | ലേശം |
| വാരിപ്പിടിക്കുക | ഉറപ്പിച്ചുപറയുക | സംഭാരം |
| പതിറ്റടിപ്പൂവ് | വേറെ വേറെ | പരീക്ഷിക്കുക |

പിരിച്ചെഴുതുക:—

1. വാരിപ്പിടിക്കുക. 2. പതിറ്റടിപ്പൂവ്

വാക്യത്തിൽ പ്രയോഗിക്കുക :—

1. ചോദിക്കുക 2. ഉറപ്പിച്ചുപറയുക
3. ഒറ്റനോട്ടത്തിൽ 4. വേറെ വേറെ

ചോദ്യങ്ങൾ:—

1. പോക്കുവെയിൽ എന്നാൽ എന്ത്?
2. രാവിലത്തെ വെയിൽ എന്നർത്ഥം വരുന്ന ഒരു വാക്ക് എഴുതുക.
3. രാമവാരിയർ കാണിച്ചുകൊടുത്ത അഭ്യാസം എന്തായിരുന്നു ?
4. മൂന്നുപേർ മൂവർ, ഇതുപോലെ രണ്ടുപേർ, നാലുപേർ, അഞ്ചുപേർ എന്നിവയ്ക്ക് ഉപയോഗിക്കുന്ന പദങ്ങൾ എഴുതുക.

പാഠം 12

# കാറ്റിനോട്

മാമരംകോച്ചും തണുപ്പത്ത്,
താഴ്‌വര പൂത്തൊരു കുന്നത്ത്,
മൂടിപ്പുതച്ചുകിടക്കും കാറ്റേ,
മൂളിക്കുതിച്ചു പറന്നാട്ടെ.



പൂങ്കുളിരുറ്റ കിഴക്കൻമേട്ടിലെ
കുങ്കുമച്ചോലയിൽ നീരാടി
നീയെത്തുമ്പൊഴുതെന്തിനു കാറ്റേ
തൈമാവിന്നൊരു താലോലം?

അമ്പിൽപൂത്തുമദിച്ചിളമിച്ചൊരു
കൊമ്പുകളിൽച്ചെറുതാകമ്പം?
മെല്ലെച്ചിന്തുക പൂമ്പൊടികാറ്റേ,
ഫുല്ലമലർക്കുല ചായുമ്പോഠം.

ഉണ്ണിവിരിഞ്ഞുകഴിഞ്ഞൂ പച്ച–
ക്കണ്ണുമിഴിച്ചു കളിക്കുമ്പോഠം
പുഞ്ചനിലത്തിലെപ്പുൽക്കൊടിത്തുമ്പിലെ
മഞ്ഞിൻതുള്ളി വശത്താക്കി

അഞ്ചികൊഞ്ചിയകാറ്റേ, നീയി–
പ്പിഞ്ചുകിടാങ്ങളെക്കണ്ടോളൂ.
കണ്ണുമിഴിച്ചുകിടക്കും കുഞ്ഞി–
ക്കള്ളൻമാരെപ്പൂണ്ടോളൂ.

മെല്ലെമെല്ലെയത്തൊട്ടിൽ കൊളുത്തിയ
ചില്ലകളിൽ കൈവെച്ചോളൂ.

തത്ത്വശാസ്ത്രങ്ങഠം ഉറങ്ങുമ്പോഠം] [ഇടശ്ശേരി

അഭ്യാസം

1. എവിടെയാണ് കാറ്റ് മൂടിപ്പുതച്ചു കിടക്കുന്നത്? ഉത്തരം കവി വാക്യത്തിൽ.
2. എഴുന്നേറ്റിട്ട് കാറ്റ് എങ്ങനെ സഞ്ചരിക്കണം ?
3. കാറ്റ് ഏതു ചോലയിലാണ് നീരാടുന്നത് ?
4. ''തൈമാവിന്നൊരു താലോലം'' എപ്പോഴാണുണ്ടാവുക?
5. കാറ്റു വരുമ്പോഠം തേൻമാവ് സന്തോഷിക്കുന്നു എന്നു കാണിക്കുന്ന വരികഠം ചൊല്ലുക.
6. ''മെല്ലെച്ചിന്തുക പൂമ്പൊടികാറ്റേ'' എന്തിന് മെല്ലെച്ചിന്തണം?
7. ''കുഞ്ഞിക്കള്ളൻമാരെപ്പൂണ്ടോളൂ'' ആരാണീ കുഞ്ഞിക്കള്ളൻമാർ?
8. ആരെ വശത്താക്കിയതിൽപ്പിന്നെയാണ് കാറ്റ് ഉണ്ണിമാങ്ങകളെ സമീപിക്കുന്നത് ?

പ്രവർത്തനം:—

ഈ പാട്ട് കാറ്റിനോടുള്ളതാണ്. മയിലിനോടും, കുയിലിനോടും വണ്ടിനോടും, പൂവിനോടും, പൂമ്പാറ്റയോടും മറ്റും കവികഠം ഇങ്ങനെ പാടിയിട്ടുണ്ട്. ആ പാട്ടുകളിൽ ചിലത് പഠിച്ചുകൊണ്ടുവന്ന് കുട്ടികഠം ചൊല്ലട്ടെ.

പാഠം 13

# ഭാരതപ്പുഴ

## I

പ്രകൃതി നൽകിയ അനുഗ്രഹങ്ങളിൽ ഏറ്റവും വിലയേറിയത് വെള്ളമാകുന്നു. ശുദ്ധജലമില്ലെങ്കിൽ മനുഷ്യർക്കും മറ്റു ജന്തുക്കൾക്കും സസ്യങ്ങൾക്കും നിലനിൽക്കാൻ സാധ്യമല്ല. കേരളം വെള്ളത്തിന്റെ കാര്യത്തിൽ തികച്ചും സമ്പന്നമാണ്. വലുതും ചെറുതുമായി നാൽപ്പതു നദികൾ കേരളത്തിന്റെ നാനാഭാഗങ്ങളിലായി ഒഴുകി നാടിനെ പച്ചപിടിപ്പിക്കുകയും നാട്ടാർക്ക് ജലവും ഭക്ഷണവും നൽകുകയുംചെയ്യുന്നു. ഈ നദികളെല്ലാം കേരളത്തിന്റെ കിഴക്കുഭാഗത്ത് പ്രകൃതി കെട്ടിയ കോട്ടപോലെ തെക്കുവടക്കായി കിടക്കുന്ന പശ്ചിമഘട്ടത്തിൽ നിന്നാണ് ഉദ്ഭവിക്കുന്നത്. അവയെല്ലാം അറബിക്കടലിൽ ചെന്നു ചേരുകയും ചെയ്യുന്നു. ഇവയ്ക്കു പുറമെ, പശ്ചിമഘട്ടത്തിൽ കേരള സംസ്ഥാനഭാഗത്തുനിന്ന് ഉദ്ഭവിച്ച് കിഴക്കോട്ടൊഴുകുന്ന മൂന്നു പുഴകൾ വേറെയുമുണ്ട്. ഇവ കാവേരിനദിയുടെ പോഷകനദികളാണ്. ഇങ്ങനെ കേരളം തമിഴ്നാടിനും ജലം നൽകുന്നു.

കേരളക്കരയിലെ നദികളിൽ വലിപ്പം കൂടിയ നാലെണ്ണമാണ് ബേപ്പൂർപ്പുഴ, ഭാരതപ്പുഴ, പെരിയാർ, പമ്പാനദി എന്നിവ. ഇവയിൽ നീളംകൂടിയത് ഭാരതപ്പുഴയാണ്. എന്നാൽ ജലസമ്പത്തിൽ മികച്ചുനിൽക്കുന്നത് പെരിയാറത്രേ. ഭാരതപ്പുഴയുടെ നീളം ഇരുനൂറ്റിയമ്പത് കിലോമീറ്ററാകുന്നു; പെരിയാറിന്റെ നീളം ഇരുനൂറ്റിമുപ്പത്തിയേഴു കിലോമീറ്ററും. പേരാറും, പെരിയാറുമാണ് കേരളത്തിന്റെ പ്രധാനജീവനാഡികൾ.

പശ്ചിമഘട്ടത്തിലെ ആനമലയിൽ നിന്നാണ് ഭാരതപ്പുഴ പുറപ്പെടുന്നത്. കൊടുങ്കാടുകളുടെ നടുവിലൂടെ കുറെ ദൂരം ഒഴുകി ഈ കാട്ടാറ് സമതലത്തിൽ എത്തിച്ചേരുന്നു. തീരവനങ്ങളിൽ മാനംമുട്ടി നിൽക്കുന്ന മാമരങ്ങൾ ഇടതൂർന്ന് വളരുന്നു. അവയ്ക്കിടയിൽ ആനയും, പുലിയും, മാനും, മരഞ്ചാടിയും, കാട്ടാടും, കാട്ടുപോത്തും കളിച്ചുപുളയ്ക്കുന്നു. ഈ കാടുകൾ ഔഷധച്ചെടികൾ നിറഞ്ഞവയാണ്. അവയുടെ

ഇലകളുടെ വീര്യവും ഇരുകരകളിലുമുള്ള മരങ്ങളും വല്ലികളും ചൊരിയുന്ന പൂക്കളുടെ മണവും വഹിച്ചുകൊണ്ടാണ് പേരാർ ഒഴുകിവരുന്നത്.

കാടുകൾ പലതും ഓടിച്ചാടിക്കടന്ന് പാറക്കെട്ടുകളിൽ തട്ടിത്തകർന്ന് പതഞ്ഞൊഴുകി ഭാരതപ്പുഴ നാട്ടിലെത്തുന്നു; നാട്ടിൻപുറങ്ങളിൽനിന്ന് നഗരത്തിലും. വഴിയിലുള്ള പ്രധാന നഗരം പാലക്കാടാണ്. അതിന്റെ വടക്കുഭാഗത്തുകൂടിയാണ് നദി ഒഴുകിപ്പോകുന്നത്. ഭാരതപ്പുഴയുടെ ഒരു പോഷകനദിയായ കണ്ണാടിപ്പുഴ പാലക്കാടുനഗരത്തിന്റെ തെക്കെ അതിർത്തിയിലൂടെ ഒഴുകുന്നു. ഈ രണ്ടുപുഴകളും പാലക്കാട്ടുനിന്ന് അഞ്ചാറുനാഴിക അകലെയുള്ള പറളിയിൽ വച്ച് കൂടിച്ചേരുന്നു. പാലക്കാട്ടുനഗരത്തിലുള്ള ടിപ്പുസുൽത്താന്റെ കോട്ട ഈ നദിയിലെ പാറകൾ പൊളിച്ചുകൊണ്ടുപോയി പണിയിച്ചതാണ്. പാലക്കാടു പട്ടണത്തിന്റെ വടക്കെ അതിർത്തിയായ ഒലവക്കോട് ഒരു പ്രധാന റെയിൽവേ കേന്ദ്രമാകുന്നു. ഇത് ഭാരതപ്പുഴയുടെ വടക്കുഭാഗത്താണ്. തെക്കുഭാഗത്താണ് ജനങ്ങൾ തിങ്ങിപ്പാർക്കുന്ന കൽപ്പാത്തി എന്ന ഗ്രാമം. ഈ പ്രദേശത്ത് ഭാരതപ്പുഴയ്ക്ക് കൽപ്പാത്തിപ്പുഴ എന്നാണ് പേർ പറയുക. നദീതീരത്തുള്ള കൽപ്പാത്തി ശിവക്ഷേത്രവും അവിടത്തെ രഥോൽസവവും പ്രസിദ്ധമാണ്. നദിയുടെ വടക്കെ കരയിലുള്ള ബാസൽ മിഷൻ ഓട്ടുകമ്പനി കേരളത്തിലെ പഴയ വ്യവസായ സ്ഥാപനങ്ങളിൽ ഒന്നത്രെ. ഇതിനുപുറമെ ഭാരതപ്പുഴയുടെ തീരത്ത് പറളിയിലും തിരുനാവായിലും മറ്റുമായി വേറെയും ഓട്ടുകമ്പനികളുണ്ട്. കളിമണ്ണും വെള്ളവുമാണല്ലോ ഓട്ടുവ്യവസായത്തിന് അത്യാവശ്യം.

പേരാറിലെ വെള്ളം മുമ്പ് നാം വേണ്ടുംവണ്ണം ഉപയോഗിച്ചിരുന്നില്ല. മഴക്കാലത്ത് നദി കരകവിഞ്ഞൊഴുകും. ഇരുകരകളിലുമുള്ള കൃഷിക്ക് അപ്പോൾ വലിയ നാശനഷ്ടങ്ങൾ നേരിടും. വേനൽകാലത്താണെങ്കിൽ പുഴയിൽ വെള്ളം നന്നേ കുറവായിരിക്കയും ചെയ്യും. ആകെ ഒരു വെൺമണൽപ്പരപ്പ്. അതിന്റെ ഒരുഭാഗത്തുകൂടി ഒഴുകിപ്പോകുന്ന നീർച്ചാൽ നൽകുന്ന വെള്ളം കുടിക്കാനും കുളിക്കാനും തന്നെ മതിയാകുകയില്ല. ജലസേചനത്തിന്റെ കാര്യം പിന്നെ എന്തിനു പറയണം?

അടുത്തകാലത്ത് ഒലവക്കോട്ടുനിന്ന് ഏതാണ്ട് ഏഴു കിലോ മീറ്റർ മുകളിലായി മലമ്പുഴ എന്ന സ്ഥലത്ത് ഭാരതപ്പുഴയ്ക്ക് ഒരു അണ കെട്ടിയിട്ടുണ്ട്. കേരളത്തിലെ ജലസേചനപദ്ധതി കളിൽ പ്രധാനമായതാണ് ഈ അണക്കെട്ട്. ഇതുമൂലം മലമ്പുഴ വളരെ മനോഹരമായ ഒരു പ്രദേശമായി മാറിക്കഴിഞ്ഞിരിക്കുന്നു. കേരളത്തിലെ സുപ്രസിദ്ധമായ ഒരു സന്ദർശനകേന്ദ്രമാണ് ഇപ്പോൾ മലമ്പുഴ. അവിടത്തെ പൂന്തോട്ടം, തടാകം, മത്സ്യാ ലയം എന്നിവ ഒരിക്കൽ കണ്ടാൽ പിന്നെ ഒരിക്കലും മറക്കുകയില്ല. ഇങ്ങനെ കേരളത്തിനെ മോടിപിടിപ്പിക്കുക മാത്രമല്ല മലമ്പുഴ അണക്കെട്ടു ചെയ്യുന്നത്. മുമ്പ് ഒരുവിള മാത്രമെടു ത്തിരുന്ന പാലക്കാടുതാലൂക്കിലെ നെൽപ്പാടങ്ങളിൽ ഇന്ന് മൂന്നു വിളയാണെടുക്കുന്നത്. അവയ്ക്കുവേണ്ട വെള്ളം മലമ്പുഴയിൽനിന്ന് ലഭിക്കുന്നു. അങ്ങനെ പാലക്കാട് കേരളത്തിൻെറ നെല്ലറയായി മാറിയിരിക്കുന്നു. പാലക്കാടു നഗരത്തിലെ അനേകായിരം ജനങ്ങൾക്ക് കുടിക്കാനുള്ള ശുദ്ധജലം ലഭിക്കുന്നതും ഈ അണക്കെട്ടിൽനിന്നാണ്. ഒരു പ്രയോജനവുമില്ലാതെ, ഇടയ്ക്കിടെ വലിയ നാശനഷ്ടങ്ങ ളുണ്ടാക്കി, കടലിൽ ചെന്നു വീണിരുന്ന ജലപ്രവാഹത്തെ തടഞ്ഞുനിർത്തിയതുകൊണ്ടുണ്ടായ നേട്ടം നോക്കുക!

## അഭ്യാസം

പദങ്ങൾ :—

| | | |
|---|---|---|
| പ്രകൃതി | കേന്ദ്രം | അനുഗ്രഹം |
| വ്യവസായം | നിലനിൽക്കുക | സ്ഥാപനം |
| ജലസേചനപദ്ധതി | സമ്പന്നം | സന്ദർശകർ |
| നാനാഭാഗങ്ങൾ | സമതലം | പച്ചപിടിപ്പിക്കുക |
| ഔഷധച്ചെടി | പശ്ചിമഘട്ടം | വഹിക്കുക |
| ഉദ്ഭവിക്കുക | നെല്ലറ | പോഷകനദി |
| നേട്ടം | കൊടുങ്കാട് | ജീവനാഡി |

ചോദ്യങ്ങൾ:—

1. കേരളത്തിലെ പ്രധാനപ്പെട്ട നദികൾ ഏവ?
2. അവ എവിടെനിന്ന് ഉദ്ഭവിക്കുന്നു?
3. ഭാരതപ്പുഴയുടെ തീരത്തുള്ള വനഭാഗങ്ങളെ വിവരിക്കുക.
4. മലമ്പുഴ അണക്കെട്ടുകൊണ്ടുള്ള പ്രയോജനങ്ങൾ ഏവ ?

ചേർത്തെഴുതുക:—

1. അതി + ആവശ്യം 2. നെൽ + പാടം

വാക്യത്തിൽ ഉപയോഗിക്കുക:—

1. പച്ചപിടിക്കുക. 2. എത്തിച്ചേരുക. 3. കവിഞ്ഞൊഴുകുക.

പാഠം 14

# ഭാരതപ്പുഴ

## II

മലമ്പുഴയിൽ നിന്നു പൊന്നാനിവരെ ഭാരതപ്പുഴയിലൂടെ തോണിയിൽ സഞ്ചരിച്ചാൽ കേരളത്തിൻെറ പഴയ ചരിത്രത്തിലെ പല സംഭവങ്ങളും ഓർക്കുവാനും പുതിയ കാലഘട്ടത്തിൻെറ പല നേട്ടങ്ങളും നേരിൽ കാണുവാനും നമുക്കു കഴിയും. ഭാരതപ്പുഴയുടെ തീരത്തിലൂടെയാണ് തിരുനാവാവരെ തീവണ്ടിപ്പാത പോകുന്നത്. പച്ചക്കുടകൾപോലെയുള്ള കരിമ്പനകൾ നദിയുടെ ഇരുകരകളിലും നീളെ കാണാം. വെള്ളത്തിലൂടെ സഞ്ചരിക്കാൻ മടിയുണ്ടെങ്കിൽ തീവണ്ടിയിൽ കയറി യാത്ര ചെയ്താലും മതി. എന്നാൽ നോട്ടം പുഴയിൽത്തന്നെ ഉറപ്പിച്ചിരിക്കണം.

ഒലവക്കോട്ടുനിന്ന് ഏതാണ്ട് 24 കിലോമീറ്റർ അകലെയുള്ള ലക്കിടി റെയിൽവേസ്റ്റേഷനിൽ തീവണ്ടി എത്തുമ്പോൾ പലരും തെക്കോട്ടുതിരിഞ്ഞ് പുഴയ്ക്കക്കരെ കുന്നിൻമുകളിലുള്ള അരയാലിനെനോക്കി കൈകൂപ്പുന്നതുകാണാം. പ്രസിദ്ധമായ തിരുവില്വാമല ക്ഷേത്രമാണത്. വേറെ ചിലർ ഒരുനാഴിക വടക്കു മാറിയുള്ള കിള്ളിക്കുറിശ്ശിമംഗലത്തെയും അവിടെ ജനിച്ചുവളർന്ന മഹാകവി കുഞ്ചൻനമ്പ്യാരെയും ഓർക്കും.

ലക്കിടിയിൽനിന്ന് പിന്നെയും 24 കിലോമീറ്റർ പോയാൽ ഒന്നു നിന്നേതീരൂ. ചെറുതുരുത്തിയാണ് ആ പ്രദേശം. മഹാകവി വള്ളത്തോൾ വളർത്തിക്കൊണ്ടുവന്ന കേരളകലാമണ്ഡലം പുഴയുടെ തെക്കേക്കരയിൽ അതാ കാണാറാകുന്നു. ചെണ്ട, മദ്ദളം, ചേങ്ങല, ഇലത്താളം, ഇടയ്ക്ക ഇവയുടെ ശബ്ദം മുഴങ്ങിക്കേൾക്കുന്നു. കഥകളി, ഓട്ടൻതുള്ളൽ, മോഹിനിയാട്ടം, കൂടിയാട്ടം തുടങ്ങിയ കലകൾ അഭ്യസിപ്പിക്കുന്ന ഒരു വിദ്യാലയമാണ് കേരള കലാമണ്ഡലം. മലയാളികൾ മാത്രമല്ല അവിടെ പഠിക്കുന്നത്. ഇന്ത്യയുടെ നാനാഭാഗങ്ങളിൽനിന്നും വന്നവരും വിദേശീയരുമുണ്ട് അവരുടെ കൂട്ടത്തിൽ. പുഴയുടെ വടക്കേക്കരയിലുള്ള ഷൊർണ്ണൂർ ഒരു വ്യവസായകേന്ദ്രമാണ്. ഒരു റെയിൽവേ ജംഗ്ഷൻകൂടിയാണ് ഷൊർണ്ണൂർ. കൊച്ചിയിലേക്കും നിലമ്പൂരിലേക്കുമുള്ള റെയിൽപ്പാതകൾ ഇവിടെനിന്ന്

ആരംഭിക്കുന്നു. മദ്രാസിൽനിന്നു മംഗലാപുരത്തേക്കു പോകുന്ന തീവണ്ടിപ്പാതയിൽ പ്രധാനപ്പെട്ട ഒരു സ്റ്റേഷനത്രെ ഷൊർണ്ണൂർ.

ഷൊർണ്ണൂരിൽനിന്ന് 16 കിലോമീറ്റർ പടിഞ്ഞാട്ടു യാത്ര ചെയ്താൽ പട്ടാമ്പിയിൽ എത്തും. ഗുരുവായൂർക്കു പോകുന്നവരുടെ തിരക്കാണവിടെ. പുഴകടന്ന് തെക്കോട്ട് 32 കിലോമീറ്റർ പോകണം ആ മഹാക്ഷേത്രത്തിലെത്താൻ. അടുത്തകാലം വരെ തോണിയിൽത്തന്നെ പുഴ കടക്കേണ്ടിയിരുന്നു. ഇപ്പോൾ ഒരു ''കോസ്‌വേ,'' (താണപാലം) നിർമ്മിച്ചിട്ടുണ്ട്. പട്ടാമ്പിയിൽ സുപ്രസിദ്ധമായ ഒരു സംസ്കൃത വിദ്യാലയവുമുണ്ട്.

ഭാരതപ്പുഴയുടെ ഏറ്റവും ആഴംകൂടിയഭാഗമാണ് കുറ്റിപ്പുറം. പട്ടാമ്പിയിൽനിന്ന് 16 കിലോമീറ്റർ അകലെയാണിത്. ഭാരതപ്പുഴ കുറ്റിപ്പുറത്തു ചെന്നെത്തുന്നതിനു മുമ്പ് കരിമ്പുഴ അതിൽ വന്നുചേരുന്നു. അട്ടപ്പാടിയിൽനിന്നു വരുന്ന ഈ പോഷകനദിയിൽ എല്ലാക്കാലത്തും ധാരാളം വെള്ളമുണ്ടായിരിക്കും. ഇവിടെ പുഴയ്ക്കു കുറുകെ ഒരു വലിയ പാലമുണ്ട്.

ഇനി നാം കാണേണ്ട സ്ഥലം തിരുനാവായാണ്. കേരളചരിത്രത്തിലെ ഒരു പ്രധാനരംഗമാണ് തിരുനാവാ. ഇവിടെ വച്ചാണ് നൂറ്റാണ്ടുകളോളം മാമാങ്കം നടന്നത്. പന്ത്രണ്ടുകൊല്ലത്തിലൊരിക്കൽ കേരളത്തിലെ രാജാക്കൻമാരും നാടുവാഴികളും മാലോകരും അവിടെ സമ്മേളിച്ച് രാജ്യകാര്യങ്ങൾ ആലോചിച്ച് തീർച്ചയാക്കുമായിരുന്നു. ഭാരതപ്പുഴയുടെ വടക്കേക്കരയിലാണ് ഈ സമ്മേളനം നടക്കുക. വടക്കെക്കരയിലുള്ള നാവാമുകുന്ദ ക്ഷേത്രത്തിൽ ഉൽസവം പൊടിപൂരമായി നടക്കും. അക്കാലത്ത് മണൽപ്പുറത്ത് നീളെ കൂടാരങ്ങൾ കെട്ടിയിരിക്കും. അതിഥികൾക്ക് പാർക്കാനും പല ദിക്കിൽനിന്നും എത്തിച്ചേരുന്ന കച്ചവടക്കാർക്ക് വ്യാപാരം നടത്താനുമാണ് ഈ കൂടാരങ്ങൾ. മാമാങ്കമഹോൽസവത്തിൻെറ കഥ നാം ഇന്ന് നിശ്ശേഷം മറന്നിരിക്കുന്നു. അനേകം നൂറ്റാണ്ടുകളിലെ പഴയ കഥകൾ ഭാരതപ്പുഴ എങ്ങനെ മറക്കും ?

പണ്ടുമുതൽക്ക് കേരളത്തിലെ ഹിന്ദുക്കൾ ബലിയിടാൻ തിരുനാവായിൽ വരിക പതിവായിരുന്നു. മഹാത്മാഗാന്ധി,

ജവഹർലാൽ നെഹ്റു, ലാൽ ബഹദൂർശാസ്ത്രി എന്നീ മഹാൻമാരുടെ ചിതാഭസ്മം ഭാരതഭൂമിയിലെ മറ്റു പുണ്യനദികളിൽ എന്നപോലെ പേരാറിലും ഒഴുക്കുകയുണ്ടായി. തിരുനാവായിലാണ് ഈ പുണ്യകർമ്മം നടന്നത്. അന്നുമുതൽക്ക് ഈ സ്ഥലത്തിൻെറ കീർത്തി വർദ്ധിച്ചു.

പുഴയുടെ ഒഴുക്കിന് വേഗം കുറയുകയാണ്. തീവണ്ടിപ്പാതയിൽനിന്നകന്ന് തെറ്റിപ്പോകുന്നുമുണ്ട്, അതിൻെറ വഴി. ഇനി കടലിൽ എത്താനാണ് പേരാറിൻെറ ശ്രമം. പൊന്നാനിയിൽവച്ചാണ് ഭാരതപ്പുഴ കടലിൽ ചേരുന്നത്. അതിനടുത്തു മുമ്പാണ് ചമ്രവട്ടം. ഇവിടെ പുഴയ്ക്ക് വളരെ വീതിയുണ്ട്. ചമ്രവട്ടത്തെ ശാസ്താവിൻെറ ദേവാലയം പേർപെറ്റതാണ്. കേരളത്തിലെ മുസ്ളിം പള്ളികളിൽ വളരെ പഴക്കമുള്ള ഒന്ന് പൊന്നാനിക്കടൽത്തീരത്ത് കാണാം.

പശ്ചിമഘട്ടം തൊട്ട് അറബിക്കടൽവരെയുള്ള ഭൂഭാഗമാണല്ലോ കേരളം. അതിൻെറ മധ്യഭാഗത്തിലൂടെ ഉടനീളം ഒഴുകി നാടിനെ കുളിർപ്പിക്കുന്ന നദിയാണ് ഭാരതപ്പുഴ.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| മേൻമ | മാലോകർ | ഭൂഭാഗം |
| നോട്ടം | മാമാങ്കം | മധ്യം |
| കൂപ്പുക | നാടുവാഴി | ഉടനീളം |
| റെയിൽവേ | സമ്മേളിക്കുക | നൻമ |
| കലാമണ്ഡലം | പൊടിപൂരം | കോസ്വേ |
| അതിഥി | മഹാവിദ്യാലയം | കൂടാരം |
| വണ്ടിയിറങ്ങുക | നിശ്ശേഷം | വണ്ടികയറുക |
| തീവണ്ടിപ്പാത | രംഗം | ദേവാലയം |
| നൂറ്റാണ്ട് | പേർപെറ്റ | കാലഘട്ടം |

ചോദ്യങ്ങൾ:—

1. മലമ്പുഴനിന്നു പൊന്നാനിവരെ സഞ്ചരിച്ചാൽ തീരപ്രദേശത്തു കാണുന്ന പ്രധാന സ്ഥലങ്ങളേവ ?
2. തിരുനാവായുടെ പ്രാധാന്യമെന്ത് ?
3. പട്ടാമ്പിയുടെ പ്രസിദ്ധിക്കു കാരണമെന്ത്?

ചേർത്തെഴുതുക:—

1. വടക്കെ+കര 2. മോഹിനി+ആട്ടം 3. കടൽ+തീരം

വാക്യത്തിൽ ഉപയോഗിക്കുക:—

1. കൈകൂപ്പുക
2. സ്ഥാപിക്കുക
3. പേർപെറ്റ
4. നൻമയരുളുക

പാഠം 15

# ചിരഞ്ജീവി

## I

ഒരു കൊടുംകാട്ടിൽ കാക്കകളും, മൂങ്ങകളും കൂട്ടംകൂട്ടമായി പാർത്തിരുന്നു. പടർന്നുപന്തലിച്ചുനിന്ന ഒരു പേരാൽ വൃക്ഷത്തിലാണ് കാക്കകൾ വാസമുറപ്പിച്ചിരുന്നത്. മൂങ്ങകൾ കുറെ അകലെയുള്ള ഒരു അരയാലിലും. ഇവർ പരസ്പരം ബദ്ധശത്രുക്കളായിരുന്നു.

കാക്കകളും മൂങ്ങകളും തമ്മിലുള്ള വൈരം പണ്ടേ തുടങ്ങിയതാണ്. ഒരിക്കൽ പക്ഷികളെല്ലാംകൂടി അവരുടെ ഇടയിൽ നിന്ന് ഒരു ചക്രവർത്തിയെ തെരഞ്ഞെടുക്കണമെന്നാഗ്രഹിച്ചു. കണ്ടാൽ മഹാബുദ്ധിമാനാണെന്നു തോന്നുന്ന മൂങ്ങയെയാണ് എല്ലാവരുംകൂടി തെരഞ്ഞുപിടിച്ചത്. പട്ടാഭിഷേകത്തിനുള്ള ഒരുക്കങ്ങൾ പൂർത്തിയായി. അപ്പോൾ കിഴവനായ ഒരു കാക്ക പരുക്കൻ സ്വരത്തിൽ ഇങ്ങനെ പറഞ്ഞു : ''ഇതെന്തുകഥ ! ഈ കുരുടനെയല്ലാതെ മറ്റാരേയും കിട്ടിയില്ലേ ചക്രവർത്തിയാക്കാൻ. പകൽനേരത്ത് ഇയാൾക്ക് കണ്ണു കാണുകയില്ല; രാത്രി നമുക്കും. അപ്പോൾ ചക്രവർത്തിയെ കണ്ട് നമ്മളെങ്ങനെയാണ് സങ്കടമുണർത്തിക്കുക? എങ്ങനെയാണ് ഇയാൾ നമ്മുടെ ക്ഷേമം അന്വേഷിക്കുക? നമ്മളെല്ലാം കിടന്നുറങ്ങുമ്പോളായിരിക്കുമല്ലോ, തമ്പുരാൻെറ എഴുന്നള്ളത്ത് !''

''പിന്നെ, തന്നെയാണോ ചക്രവർത്തിയാക്കേണ്ടത് ?'' മൂങ്ങ കയർത്തു.

''അങ്ങനെ വേണമെന്നു ഞാൻ പറഞ്ഞില്ല. പക്ഷികൾക്കെല്ലാം കൂടി ഒരു ചക്രവർത്തി വേണ്ട. ഇപ്പോഴുള്ളതുപോലെ ഓരോ വർഗ്ഗത്തിന് ഓരോ രാജാവുണ്ടായാൽ മതി'' എന്നു കാക്ക വാദിച്ചു. കാക്കയുടെ അഭിപ്രായം ശരിയാണെന്നു മറ്റു പക്ഷികൾക്കും തോന്നി. അങ്ങനെ പട്ടാഭിഷേകം മുടങ്ങി. ഈ ദ്രോഹം മൂങ്ങകൾ ഒരുകാലത്തും മറന്നില്ല. ഇതാണ് ആ വൈരത്തിൻെറ കഥ.

അരയാലിൽ പാർക്കുന്ന മൂങ്ങകളുടെ രാജാവ് വൃദ്ധജനങ്ങളിൽനിന്ന് ഈ കഥ കുട്ടിക്കാലത്തുതന്നെ കേട്ടിരുന്നു. കാക്കകളോട് പകപോക്കാനുള്ള ആഗ്രഹം അന്നേ അവൻെറ

ഹൃദയത്തിൽ വേരുറച്ചു. പ്രായപൂർത്തിവന്ന് രാജാവായപ്പോഠം മന്ത്രിമാരുമായാലോചിച്ച് കാക്കകളോട് പകരം വീട്ടുവാൻ അവൻ പുറപ്പെട്ടു. ''മൂങ്ങകഠംക്കു കണ്ണുകാണില്ല, എന്നല്ലേ, അവർ പറഞ്ഞത് ? ആർക്കാണ് കണ്ണുകാണായ്ക എന്ന് ഇന്നുകാണിച്ചു കൊടുക്കാം,'' എന്നുറച്ച് മൂങ്ങകളുടെ രാജാവ് കൂരിരുട്ടുള്ള ഒരു രാത്രിയിൽ യുദ്ധത്തിനൊരുങ്ങി. ഒരു വിമാനസേനപോലെ അവർ കാക്കകളുടെ രാജധാനിയായ പേരാലിൻമേൽ പൊടുന്നനെ ചെന്നിറങ്ങി. ഉറങ്ങിക്കൊണ്ടിരുന്ന ശത്രുക്കളെ മുക്കാലും കൊന്നൊടുക്കി. കാകരാജാവും അഞ്ചു മന്ത്രിമാരും പ്രജകളിൽ ഏതാനും ചിലരും മാത്രം ആ കൂട്ടക്കൊലയിൽനിന്ന് ഒരുവിധം രക്ഷപ്പെട്ടു.

പിറ്റേന്നു നേരം പുലർന്നപ്പോഠം കാകരാജാവ് മന്ത്രിമാരോടുകൂടി രാജധാനിയിലേക്കു മടങ്ങിവന്നു. അപ്പോഠം അവർ കണ്ട കാഴ്ച ഹൃദയം പിളർക്കുന്നതായിരുന്നു. നൂറുകണക്കിൽ ചത്തുകിടന്നിരുന്ന കുഞ്ഞുങ്ങളെക്കണ്ട് അവർ വാവിട്ട് കരഞ്ഞു. കാട്ടിൽ മുഴുവൻ ആ കരച്ചിൽ മുഴങ്ങി. അങ്ങകലെ സുഖമായി ഉറങ്ങിക്കൊണ്ടിരുന്ന മൂങ്ങകഠംപോലും ഞെട്ടിയുണർന്നു.

കാകരാജാവ് ഇനിയെന്തുവേണമെന്ന് മന്ത്രിമാരുമായാലോചിച്ചു. ഈ നാടുവിട്ടുപോവുകയാണ് നല്ലതെന്ന് ഒരു മന്ത്രി അഭിപ്രായപ്പെട്ടു. രണ്ടാമത്തെയാഠം ഇതിനോടു യോജിച്ചില്ല. ''സ്വന്തം നാടുവിട്ടുപോയാൽ പിന്നെ രാജാവിനെന്തു വിലയും നിലയുമാണ് ഉണ്ടായിരിക്കുക'' എന്ന് അയാഠം ചോദിച്ചു. ശക്തനായ ശത്രുവിനെ ആശ്രയിച്ചുകൊണ്ട് വല്ലപാടും ഈ കാട്ടിൽത്തന്നെ കഴിച്ചുകൂട്ടുകയാണ് നല്ലതെന്നായി മൂന്നാമൻ. കാകവംശത്തെ മുഴുവൻ ചതിച്ചുകൊന്ന മൂങ്ങകളോട് പകപോക്കാതെ അടങ്ങിയിരിക്കുന്നതിനെക്കാഠം മരിക്കുകയാണ് തനിക്കിഷ്ടം എന്നായിരുന്നു നാലാമന്റെ അഭിപ്രായം. രാജാവ് ഇതെല്ലാം കേട്ടു; ഒടുവിൽ മന്ത്രിമാരിൽ പ്രായം കുറഞ്ഞവനും ബുദ്ധികൂടിയവനുമായ ചിരഞ്ജീവിയുടെ നേരെ നോക്കി.

ചിരഞ്ജീവി വിനയത്തോടെ ബോധിപ്പിച്ചു: ''പഴക്കവും തഴക്കവും ഉള്ളവർ അഭിപ്രായം പറഞ്ഞുകഴിഞ്ഞു. ഇനി ഞാനെന്തു പറയാനാണ് ? എങ്കിലും എനിക്ക് ഉചിതമെന്നു തോന്നിയത് ഞാൻ പറയാം. ശത്രുക്കളെപ്പേടിച്ച് നാം ഈ

നാടുവിട്ടുപോയിക്കൂടാ. പോകുന്ന ദിക്കിലും അവർ നമ്മെ തുടർന്നെത്തും. പിന്നെയൊരുവഴി അവർക്ക് കീഴടങ്ങിയിരിക്കുകയാണ്. വഞ്ചകൻമാരും ദുഷ്ടൻമാരുമായ അവരെ ആശ്രയിക്കുന്നതുകൊണ്ട് എന്തു പ്രയോജനം ? യുദ്ധംചെയ്ത് അവരെ നശിപ്പിക്കണം. അതുതന്നെയാണ് ശരിയായ വഴി. എന്നാൽ അവരെ എതിർക്കാൻ വേണ്ട സേനാബലം ഇപ്പോൾ നമുക്കില്ല. അതുകൊണ്ട് ചതിക്കു ചതിതന്നെ നാം പ്രയോഗിക്കണം.''

രാജാവ്: ''അതെങ്ങനെ?''

ചിരഞ്ജീവി: ''കേൾപ്പിക്കാം. ഞാൻ പോയി മൂങ്ങ രാജാവിനെ ആശ്രയിക്കാം. അവരുടെ കൂടെ പാർക്കാം. അങ്ങനെയിരിക്കുമ്പോൾ അവരെ നശിപ്പിക്കാൻ ദൈവം ഒരു വഴി കാണിച്ചുതരും.'' ഇതുകേട്ടപ്പോൾ മറ്റു മന്ത്രിമാർ ചോദിച്ചു: ''എടോ, മൂങ്ങകൾ തന്നെ അവരുടെ കൂടെ പാർപ്പിക്കണ്ടേ? അതൊരിക്കലും ഉണ്ടാവുകയില്ല. ''

ചിരഞ്ജീവി: '' ഞാനൊന്നു പരീക്ഷിച്ചുനോക്കട്ടെ, കൂമൻമാർ എന്നെ കൊത്തിക്കൊല്ലുകയാണെങ്കിൽ കൊത്തിക്കൊല്ലട്ടെ, രാജ്യത്തിനുവേണ്ടിയല്ലേ ഞാൻ നശിക്കുന്നത് ? അതിൽ എനിക്ക് സങ്കടമില്ല. എന്നാൽ ഒരു കാര്യം. ഞാൻ മടങ്ങിവരുന്നതുവരെ നിങ്ങളാരും ഈ പേരാലിൽ താമസിക്കരുത്. അങ്ങകലെയുള്ള മലമുകളിൽപ്പോയി പാർത്തുകൊള്ളണം.''

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| വാസം | പകരംവീട്ടുക | കാകൻ |
| ബദ്ധശത്രു | പകപോക്കുക | വിനയം |
| വൈരം | പടകൂട്ടുക | ബോധിപ്പിക്കുക |
| പട്ടാഭിഷേകം | സേന | എഴുന്നള്ളത്ത് |
| ദ്രോഹം | മന്ത്രി | അന്വേഷിക്കുക |
| അരചൻ | യോജിക്കുക | ആശ്രയിക്കുക |

ചോദ്യങ്ങൾ:—

1. എവിടെയാണ് കാകനും കൂമനും താമസിച്ചിരുന്നത് ?
2. മുതുമുത്തച്ഛനായ കാക്ക മൂങ്ങയെപ്പറ്റി എന്തു പറഞ്ഞു ?
3. മൂങ്ങകൾ കാക്കയോട് എങ്ങനെ പകപോക്കി ?
4. കാകരാജാവ് മന്ത്രിമാരുമായി ആലോചിച്ച് നിശ്ചയിച്ചതെന്ത്?

വാക്യത്തിൽ ഉപയോഗിക്കുക:—

ഉണർത്തിക്കുക, പകരംവീട്ടുക, പകപോക്കുക, വാവിട്ടുകരയുക, വിലയും നിലയും, വല്ലപാടും.

പാഠം 16

# ചിരഞ്ജീവി

## II

INSTITUTE OF CHILDREN'S LITERATURE TRIVANDRUM Date No.—923

ചിരഞ്ജീവി തന്റെ സാഹസയാത്രയ്ക്കുള്ള ഒരുക്കങ്ങൾ കൂട്ടി. തല മൊട്ടയടിച്ചു. ചത്തുകിടന്ന കാക്കകളുടെ ചോര മേലാസകലം പുരട്ടി; പിന്നെ മൂങ്ങകളുടെ രാജധാനിയിലേക്കു പറന്നു. അവിടെച്ചെന്നുനോക്കുമ്പോൾ കൊച്ചുകുഞ്ഞുങ്ങളെയല്ലാതെ ആരെയും കണ്ടില്ല. നേരം അന്തിമയങ്ങിയിരുന്നു. മൂങ്ങകൾ ശേഷിച്ച ശത്രുക്കളെ തേടിപ്പിടിച്ച് കൊല്ലാൻ പോയതായിരുന്നു. പേരാലിൽ ഒരു കാക്കക്കുഞ്ഞിനെപ്പോലും കാണാതെ അവർ നിരാശരായി മടങ്ങി. അവർ വരുന്നതു കണ്ടപ്പോൾ ചിരഞ്ജീവി അരയാലിന്റെ ഒരു കൊമ്പിലിരുന്ന് ദീനദീനം കരഞ്ഞു. മൂങ്ങകൾ അവനെ പിടിച്ചുവലിച്ച് രാജാവിന്റെ മുമ്പിലേക്കു കൊണ്ടുപോയി. മൂങ്ങകളുടെ അരചനെ താണുതൊഴുതുകൊണ്ട് ചിരഞ്ജീവി ഉണർത്തിച്ചു: ''ചക്രവർത്തിതിരുമേനി, അവിടുത്തെ പാവപ്പെട്ട പ്രജകളിൽ ഒരുവനായ അടിയനെ രക്ഷിക്കണേ! അവിടുത്തെ കരുണയേ അടിയനു ശരണമുള്ളൂ. ഇതു കണ്ടില്ലേ, എന്റെ ശരീരമാസകലം മുറിഞ്ഞു ചോരയൊലിക്കുന്നത്. ആ ദുഷ്ടൻമാർ—കാകരാജനും അവന്റെ മന്ത്രിമാരും—എന്നെ കൊത്തിമുറിവേൽപ്പിച്ചു. അതുകൊണ്ടും തൃപ്തിയാകാതെ അവർ എന്നെ മൊട്ടയടിച്ച് ആട്ടിയോടിച്ചു. ഞാനെന്തു തെറ്റുചെയ്തു? ഉള്ളത് ഉള്ളതുപോലെ പറഞ്ഞു; അത്രമാത്രം.''

''താൻ എന്തു പറഞ്ഞു?'' എന്നു മൂങ്ങകളുടെ രാജാവ് കൗതുകത്തോടെ ചോദിച്ചു. ചിരഞ്ജീവി തുടർന്നു: ''പക്ഷികളുടെ ചക്രവർത്തിയായിരിക്കാൻ അവിടുന്നു മാത്രമാണർഹൻ എന്നു എനിക്കു പണ്ടേ ബോധ്യമാണ്. ഇന്നുകാലത്ത് ഞാനതു തുറന്നു പറഞ്ഞുപോയി. അതുകൊണ്ടുവന്ന വിനയാണ് ഇതെല്ലാം. അഗതിയായ അടിയനെ അവിടുന്നുതന്നെ രക്ഷിക്കണം.''

മൂങ്ങകളുടെ രാജാവ് മന്ത്രിമാരുമായാലോചിച്ചു. ഒടുവിൽ ചിരഞ്ജീവിയെ തങ്ങളുടെ ഭൃത്യനാക്കുവാനും കൂടെ പാർപ്പിക്കാനും അവർ നിശ്ചയിച്ചു. മൂങ്ങകൾ അവന് ആഹാരമായി പുതിയ ചോരയും മാംസവും നൽകി.

അങ്ങനെ കുറെനാഠം കഴിഞ്ഞു. നേരമിരുട്ടിയാൽ മൂങ്ങകഠം അരയാൽവിട്ടുപറന്നുപോകും. അപ്പോഠം കുഞ്ഞുങ്ങഠംക്ക് കാവൽ, ഭൃത്യനായ ചിരഞ്ജീവിയാണ്. യജമാനൻമാർ തിരിച്ചു വരുമ്പോഴേക്കും അവൻ രാജധാനി അടിച്ചുതൂത്ത് വൃത്തി യാക്കും. രാവിലെ വളരെ ബഹുമാനത്തോടെ അവരെ എതി രേൽക്കും. വന്നവഴി അവർ കിടന്നുറങ്ങുകയായി. ആ തക്കം നോക്കി അവൻ രാജധാനിയായ അരയാലിൻെറ എല്ലാഭാഗവും പരിശോധിച്ച് ഉള്ളുകള്ളികഠം മുഴുവൻ മനസ്സിലാക്കി. ഉണ ങ്ങിയ പുല്ലും ചാണകവും ചുള്ളികളും ഇലകളും ആലിൻെറ ശാഖകഠംതോറുമുള്ള പൊത്തുകളിൽ കൊണ്ടുപോയി സൂക്ഷിച്ചു. പച്ചിലകഠംകൊണ്ട് അതൊക്കെ മറച്ചുവയ്ക്കുകയും ചെയ്തു. ചിരഞ്ജീവി എന്താണു ചെയ്യുന്നതെന്ന് കൂമൻമാർ അന്വേഷി ക്കാതിരുന്നില്ല. ''നമ്മുടെ രാജ്യം നാഠംതോറും അഭിവൃദ്ധി പ്പെട്ടുവരികയല്ലേ? അപ്പോഠം കൂടുതൽ പാർപ്പിടങ്ങഠം വേണ മല്ലോ. കുഞ്ഞുങ്ങഠംക്ക് സുഖമായി താമസിക്കണ്ടേ? അതിന്നു കൂടുകഠം വേണ്ടേ? അവ ഉണ്ടാക്കുകയാണ്. അടിയൻ വിചാ രിച്ചാൽ ഇതല്ലേ ചെയ്യാൻ കഴിയൂ?'' എന്ന് അവൻ മറുപടി പറഞ്ഞു. മൂങ്ങകഠം അതുകേട്ട് സന്തോഷിച്ച് നീട്ടി മൂളി.

ഇങ്ങനെ മാസം രണ്ടു കഴിഞ്ഞു. ഇനി കാത്തിരിക്കേണ്ട തില്ലെന്ന് ചിരഞ്ജീവി തീർച്ചയാക്കി. ഒരു ദിവസം രാവിലെ മൂങ്ങകളെല്ലാം ഉറക്കമായപ്പോഠം അവൻ മരപ്പൊത്തുകളിലെ ഉണക്കപ്പുല്ലുകഠംക്ക് തീ കൊടുത്തു. തീ പടർന്നു പിടിച്ചു, അൽപസമയത്തിനുള്ളിൽ അരയാലും അതിലുള്ള എല്ലാ മൂങ്ങകളും വെന്തുവെണ്ണീറായി. താൻ ഏറ്റ കാര്യം നിറവേറ്റി യതിൽ സന്തോഷിച്ച് ചിരഞ്ജീവി കാകരാജാവിൻെറ അരികത്തേക്ക് പറന്നുപോയി.

### അഭ്യാസം

പദങ്ങഠം:—

| | | |
|---|---|---|
| സാഹസം | പ്രജ | ഉള്ളുകള്ളികഠം |
| ആസകലം | ശരണം | കാവൽ |
| അന്തിമയങ്ങുക | അർഹൻ | എതിരേൽക്കുക |
| തേടിപ്പിടിക്കുക | ബോധ്യം | തക്കംനോക്കുക |
| നിരാശ | ദീനദീനം | അഭിവൃദ്ധി |
| നിറവേറ്റുക | അഗതി | കൗതുകം |
| ഉണർത്തിക്കുക. | | |

ചോദ്യങ്ങൾ:—

1. യാത്രയ്ക്കായി ചിരഞ്ജീവി ചെയ്ത ഒരുക്കങ്ങളെന്തെല്ലാം ?
2. ചിരഞ്ജീവി കുമരാജാവിനെ എന്തറിയിച്ചു ?
3. എന്തെല്ലാം ജോലികളാണ് ചിരഞ്ജീവി അരയാലിൽ ചെയ്തത്?
4. കാക്ക മൂങ്ങകളെ നശിപ്പിച്ചതെങ്ങനെ?

വാക്യത്തിൽ ഉപയോഗിക്കുക:—

തേടിപ്പിടിക്കുക, ഉണർത്തിക്കുക, എതിരേൽക്കുക, തക്കംനോക്കുക, നിറവേറ്റുക, നിരാശ, ശരണം.

---

പാഠം 17

# സീത

കാനനത്തിൽ ശരൽക്കാല—
ചാരുഭംഗികൾ നോക്കിയും
കായും കനികളും പൂവും
തളിരും തേടിയോടിയും;

ഓമൽച്ചിത്രാംബരം കാറ്റിൽ—
പ്പാറിച്ചും ഹന്ത! സുന്ദരി
ഉല്ലസിച്ചാളങ്ങു മണ്ടു—
മൊരു പൂമ്പാറ്റപോലവൾ!

''കണ്ടോ മുകൾ വെളുത്തുള്ള
മുകിൽ തിങ്ങുന്ന വിണ്ണിതിൽ
കാട്ടിൽക്കൊമ്പുകൾ പൂത്തൊരു
പാലവൃക്ഷങ്ങൾ മാതിരി

കനംകുറഞ്ഞംബരത്തി—
ലതിദൂരത്തിൽ വെൺമുകിൽ
കാറ്റിൽപ്പറന്നു പോകുന്നു
വെള്ളക്കൊറ്റികൾ പോലവേ.

നോക്കുകെത്ര മനോരമ്യം
കാന്ത ! നിന്നുടൽപോലഹോ !
നീലോൽപലവനത്തിൻെറ
ഭംഗിയാർന്ന നഭസ്ഥലം''

തുടർന്നിവണ്ണം മാർഗ്ഗത്തിൽ
മൗനം തേടുന്ന കാന്തനെ
തോളിൽപ്പിടിച്ചു നിർത്തിക്കൊ–
ണ്ടോതുമോരോന്നു ജാനകി.

ബാലരാമായണം] [കുമാരനാശാൻ

## അഭ്യാസം

1. സീതാദേവിയെ എന്തിനോടുപമിച്ചിരിക്കുന്നു ?
2. സീതയ്ക്കും പൂമ്പാറ്റയ്ക്കും തമ്മിൽ എന്തെന്തുസാദൃശ്യങ്ങളുണ്ട്?
3. സീതയെ പൂമ്പാറ്റയോടുപമിച്ചിരിക്കുന്ന വരികൾ ചൊല്ലുക.
4. മേഘങ്ങളെ ഏതിനോടുപമിച്ചിരിക്കുന്നു ?
5. ''മുകം വെളുത്തുള്ള'' എന്നു മേഘങ്ങളെ എന്തിനു വിശേഷിപ്പിച്ചിരിക്കുന്നു ?
6. കാറ്റിൽ പറന്നുപോകുന്ന വെൺമുകിലുകൾ എന്തായിരിക്കാം എന്നാണ് സീതയ്ക്കു തോന്നുന്നത് ?
7. ''കനംകുറഞ്ഞംബരത്തി–
ലതിദൂരത്തിൽ വെൺമുകിൽ'' ഇവിടെ കനം കുറഞ്ഞു എന്ന് എടുത്തു പറയാൻ കാരണമെന്ത് ?
8. രാമൻെറ ഉടലും ആകാശവും ഏതിൻെറ കാന്തിയോടുകൂടിയതാണ്?
9. നീലാകാശം സീതയ്ക്ക് അത്ര പ്രിയപ്പെട്ടതായിത്തോന്നാൻ കാരണമെന്ത്?
10. ആർക്കാണ് വനത്തിൻെറ കാന്തി കണ്ടിട്ട് ഉൻമേഷം ഉണ്ടായത് ?
11. രാമന് എന്തോ ഒരു ഉൻമേഷക്കുറവുണ്ടായിരുന്നു എന്നു കാണിക്കുന്ന വരികൾ ചൊല്ലുക.
12. കാന്തൻെറ ഉൻമേഷക്കുറവു തീർക്കാൻ സീത എന്തു ചെയ്തു? വരികൾ ചൊല്ലുക.

പ്രവർത്തനം:—

ബാലരാമായണത്തിൽനിന്ന് മറ്റു ഋതുക്കളെ വർണ്ണിക്കുന്ന ഭാഗങ്ങൾ തിരഞ്ഞെടുത്തു ചൊല്ലുക.

---

പാഠം 18

# ജീവാണുക്കൾ

ലോകത്തിൽ മനുഷ്യർ, മൃഗങ്ങൾ, പക്ഷികൾ, കീടങ്ങൾ തുടങ്ങി അനേകം ജീവികളുണ്ട്. എന്നാൽ ഇവയുടെ എണ്ണം നിസ്സാരമാണ്, ജീവാണുക്കളുടെ എണ്ണമോർത്താൽ. എല്ലായിടത്തും അവ നിറഞ്ഞിരിപ്പുണ്ട്. എങ്കിലും അവയെ കണ്ണുകൊണ്ട് കാണാൻ കഴിയുകയില്ല. ശക്തിയേറിയ ഭൂതക്കണ്ണാടികൊണ്ടുപോലും അവയെ കാണാൻ പ്രയാസമത്രെ. പത്തു പൈസ നാണയത്തിൻെറ പരപ്പുമാത്രമുള്ള സ്ഥലത്ത് പത്തു കോടിയോളം ജീവാണുക്കൾ ഉണ്ടായിരിക്കും. കടൽപ്പുറത്തെ മണൽത്തരി എണ്ണിത്തീർക്കാൻ കഴിഞ്ഞെന്നുവരാം. എന്നാലും ഒരു മുറിക്കുള്ളിലെ ജീവാണുക്കളെ എണ്ണിത്തിട്ടപ്പെടുത്തുക സാദ്ധ്യമല്ല.

ഇങ്ങനെ അതിസൂക്ഷ്മങ്ങളാണെങ്കിലും, ജീവാണുക്കൾ വരുത്തിവയ്ക്കുന്ന വിന ഭയങ്കരമാണ്. ടൈഫോയ്ഡ്, ജലദോഷം, ഫ്ളൂ, കുഷ്ഠം, ക്ഷയം, പ്ലേഗ്, മസൂരി, വിഷൂചിക തുടങ്ങിയ പല രോഗങ്ങൾക്കും കാരണം ഓരോതരം ജീവാണുക്കളാണ്.



ജീവാണുക്കാം പല ആകൃതിയിലുണ്ട്. ചിലത് കുഴലിൻെറ രൂപത്തിൽ, ചിലത് ഉരുണ്ടിട്ട്, വേറെ ചിലത് കമ്പിച്ചുരുാംപോലെയും. ഇവയുടെയിടയിൽ ആണെന്നും പെണ്ണെന്നും ഭേദമില്ല. പിന്നെ എങ്ങനെയാണിവയുടെ വംശ വർദ്ധന? അരമണിക്കൂർകൊണ്ട് ഒരു ജീവാണു പൂർണ്ണ വളർച്ചയെത്തും. ഉടനെ അത് രണ്ടായി മുറിയും. വീണ്ടും അര മണിക്കൂർകൊണ്ട് ഇവയോരോന്നും പൂർണ്ണവളർച്ച പ്രാപിച്ച് ഈരണ്ടായി മുറിയും. ഇങ്ങനെ ഒരു ദിവസംകൊണ്ട് ഒരു ജീവാണു അനേകകോടിയായി വർദ്ധിക്കും. അതുകൊണ്ടാണ് വിഷൂചിക, മസൂരി, ക്ഷയം തുടങ്ങിയ രോഗങ്ങാം പിടിപെട്ടാൽ രോഗിയെ രക്ഷിക്കുന്ന കാര്യം പ്രയാസമായിത്തീരുന്നത്. രോഗ ലക്ഷണങ്ങാം കണ്ട ഉടനെ ചികിൽസിക്കണം. ഒരു ദിവസത്തി നിടയിൽ ജീവാണുവിൻെറ അമ്പതുതലമുറ കഴിഞ്ഞുപോകുന്നു.

നാം കഴിക്കുന്ന ആഹാരത്തിലും, കുടിക്കുന്ന വെള്ള ത്തിലും, ശ്വസിക്കുന്ന വായുവിലും ഒക്കെയുണ്ട് രോഗകാരണ ങ്ങളായ ഈ ജീവാണുക്കാം. എന്നിട്ടും നാം ജീവിക്കുന്നത് അദ്ഭുതം തന്നെയല്ലേ? ഇതെങ്ങനെ സംഭവിക്കുന്നു? ജീവാണു ക്കളോട് പൊരുതാനുള്ള ഒരു വമ്പിച്ച സേന നമ്മുടെ ശരീരത്തിൻെറ എല്ലാ ഭാഗത്തും ഒരുങ്ങിനിൽക്കുന്നുണ്ട്. ആ സേന ഏതാണെന്നോ? നമ്മുടെ രക്തത്തിലെ വെളുത്ത അണുക്കാം.

ജീവാണുക്കളും രക്തത്തിലെ വെളുത്ത അണുക്കളും തമ്മിൽ സദാ സമരം നടന്നുകൊണ്ടിരിക്കുകയാണ്. അമിതമായ അധ്വാനംകൊണ്ടും, ഭക്ഷണത്തിൽ പോഷകാംശങ്ങളുടെ കുറവു കൊണ്ടും ശരീരം ക്ഷീണിക്കുമ്പോാം വെളുത്ത അണുക്കളുടെ സംഖ്യ കുറയും. അപ്പോാം ജീവാണുക്കാം ജയിക്കുകയും നമുക്ക് രോഗം പിടിപെടുകയും ചെയ്യും.

വലിയ ചൂടും സൂര്യപ്രകാശവും ജീവാണുക്കളുടെ വളർച്ചയ്ക്ക് അനുകൂലമല്ല. ഇളംചൂടും ഈർപ്പവുമാണ് അവയ്ക്കു പറ്റിയത്. അതിനാൽ കാറ്റും വെളിച്ചവും ഉള്ളേടത്തുവേണം നാം താമസിക്കാൻ. പാൽ മുതലായ ആഹാരപദാർത്ഥങ്ങാം തിളപ്പിച്ചുവേണം കഴിക്കാൻ. പകർച്ചവ്യാധികളുള്ള കാലത്ത് ആറിത്തണുത്ത ആഹാരം കഴിക്കരുത്.

എല്ലാ ജീവാണുക്കളും നമ്മുടെ ശത്രുക്കളല്ല. അവയുടെ കൂട്ടത്തിലുമുണ്ട് ഉപകാരികൾ. പാലിനെ തൈരാക്കുന്നത് ചില ജീവാണുക്കളാണ്. പുകയില, കാപ്പി, അരിഷ്ടങ്ങൾ, സുഗന്ധതൈലങ്ങൾ മുതലായവയ്ക്ക് സുഖകരമായ വാസന യുണ്ടാക്കുന്നതും ചില ജീവാണുക്കൾ തന്നെ.

ശവശരീരങ്ങൾ, പുഴങ്ങിവീണതും, മുറിച്ചു വീഴ്ത്തിയ തുമായ വൃക്ഷലതാദികൾ എന്നിവ ജീർണ്ണിച്ച് വളമായി മണ്ണോടു ചേരുന്നില്ലേ? ചില ജീവാണുക്കളുടെ പ്രയത്നംകൊണ്ടാണ് ഇത് സംഭവിക്കുന്നത്. പാറക്കെട്ടുകളെ കരണ്ടുമണ്ണാക്കി അവിടങ്ങളിൽ സസ്യങ്ങളുടെ വളർച്ചയ്ക്കു സഹായിക്കുന്നതും ജീവാണുക്കൾതന്നെ.

അതിസൂക്ഷ്മങ്ങളായ ജീവാണുക്കൾ എന്തെന്തദ്ഭുതങ്ങൾ ചെയ്യുന്നില്ല!

## അഭ്യാസം

പദങ്ങൾ:—

| | | | |
|---|---|---|---|
| ജീവാണു | ക്ഷയം | ശ്വേതാണു | അരിഷ്ടം |
| ഭൂതക്കണ്ണാടി | മസൂരി | സദാ | സുഗന്ധതൈലം |
| അതിസൂക്ഷ്മം | വിഷൂചിക | സമരം | വൃക്ഷലതാദികൾ |
| ഭയങ്കരം | കഠിനം | അമിതം | ജീർണ്ണിക്കുക |
| സന്നിപാതം | ഭേദം | പോഷകാംശം | ശവശരീരം |
| ജലദോഷം | വംശവർദ്ധന | സുഖകരം | അനുകൂലം |
| കുഷ്ഠം | സംഭവിക്കുക | വാസന | പിടിപെടുക |

ചോദ്യങ്ങൾ:—

1. ജീവാണുക്കൾ എത്രതരമുണ്ട്?
2. ജീവാണുക്കൾ ചെയ്യുന്ന ഉപകാരങ്ങൾ എന്തെല്ലാം?
3. ജീവാണുക്കൾമൂലം മനുഷ്യനുണ്ടാകുന്ന ഉപദ്രവങ്ങൾ ഏവ?

വാക്യത്തിൽ ഉപയോഗിക്കുക:—

പിടിപെടുക, അനുകൂലം, ഉപകാരി, സംഭവിച്ചു, അമിതം, ഭേദം, ജീർണ്ണിക്കുക.

ഒന്നിൽ കൂടുതൽ എണ്ണത്തെ കാണിക്കുന്നതിനു നാമത്തെ മാറ്റുന്ന രീതി കണ്ടുപിടിക്കുക.

ബഹുവചനം:—

| | | | |
|---|---|---|---|
| മൃഗം | — മൃഗങ്ങൾ | ഇത് | — ഇവ |
| പക്ഷി | — പക്ഷികൾ | പകർച്ചവ്യാധി | — പകർച്ചവ്യാധികൾ |
| അണു | — അണുക്കൾ | ശത്രു | — ശത്രുക്കൾ |
| ശരീരം | — ശരീരങ്ങൾ | ഉപകാരി | — ഉപകാരികൾ |
| രോഗം | — രോഗങ്ങൾ | സസ്യം | — സസ്യങ്ങൾ |
| പദാർത്ഥം | — പദാർത്ഥങ്ങൾ | ശവശരീരം | — ശവശരീരങ്ങൾ |
| അത് | — അവ | | |

പാഠം 19

# അസാധ്യമായി ഒന്നുമില്ല

ആദിത്യൻ അസ്തമിക്കുകയാണ്. എങ്ങും ഇരുട്ട് പരക്കുന്നു. അതോടൊപ്പം മഞ്ഞും തണുപ്പും. അങ്ങിങ്ങ് വീടുകളിൽ വിളക്കുകൾ കത്തിത്തുടങ്ങി. ഗ്രാമത്തിലെ ഒരു കൊച്ചുവീട്ടിൽ ഒരമ്മ മകനെയും കാത്തിരിക്കുകയാണ്.



പാവം, നാപ്പ്—അവൻ ജൻമനാ കൃശനാണ്. പോരെങ്കിൽ ഇടംകൈയനും. കാലത്ത് പള്ളിക്കൂടത്തിൽ പോയതാണ് അവൻ. ഉച്ചയ്ക്ക് ഉണ്ണാൻ വന്നിട്ടില്ല. ഇപ്പോളിതാ ഇരുട്ടിയിട്ടും വീട്ടിലെത്തിയിട്ടില്ല. അമ്മ അയൽപക്കത്തൊക്കെ അന്വേഷിച്ചു. മകൻെറ കൂട്ടുകാരെക്കണ്ടു ചോദിച്ചു. പക്ഷേ ആർക്കും അറിഞ്ഞുകൂടാ നാപ്പ് എവിടെപ്പോയെന്ന്. വീട്ടിനു പുറത്ത് ഇരുട്ടും തണുപ്പും കൂടിക്കൂടിവന്നു. അതോടൊപ്പം ഉള്ളിൽ ഭയവും വ്യസനവും വർദ്ധിച്ചു.

അമ്മയുടെ പരിഭ്രമത്തിന് പല കാരണങ്ങളും ഉണ്ട്. അവരുടെ ഇളയമകനാണ് നാപ്പ്. അവൻെറ ജ്യേഷ്ഠൻ പട്ടാളത്തിലാണ്, അച്ഛൻ മറുനാട്ടിലും. അതിനാൽ ആ കൊച്ചു മകനോട് അമ്മയ്ക്ക് വലിയ വാൽസല്യമാണ്.

അതുമാത്രമല്ല, വല്ലാത്തൊരു സ്വഭാവക്കാരനാണ് നാപ്പ്. അധികം ആരോടും മിണ്ടില്ല. കോപം വന്നാൽ ആരേയും കൂട്ടാക്കുകയുമില്ല. നാപ്പ് പഠിപ്പിൽ ഒട്ടും മിടുക്കനല്ല. കണക്കിൽ വളരെ മോശവുമാണ്. ആ പത്തു വയസ്സുകാരന് ഒരേയൊരു മോഹമേയുള്ളൂ, പട്ടാളത്തിൽ ചേരണം. അതാണ് അമ്മയുടെ ഭയവും!

പരിഭ്രമംമൂത്ത ലെറ്റീഷ—അതായിരുന്നു അമ്മയുടെ പേർ—ഒരു വിളക്കും കൊളുത്തി പുറപ്പെട്ടു, സഹായത്തിന് രണ്ട് അയൽക്കാരെയും കൂട്ടി. ആ കൊടുംതണുപ്പത്ത് അവർ മാർലോവിൻെറ വസതിയിലേക്കു ചെന്നു. മുട്ടിവിളിച്ചപ്പോൾ മാർലോ വാതിൽ തുറന്നു പുറത്തുവന്നു.

നാപ്പിൻെറ അധ്യാപകനാണ് മാർലോ. വളരെ പ്രായം ചെന്ന ഒരു കഷണ്ടിക്കാരൻ. മാർലോവിന് തൻെറ ശിഷ്യൻമാരെന്നുവച്ചാൽ ജീവനാണ്. അതിനാൽ കുട്ടികൾക്കു മാത്രമല്ല നാട്ടുകാർക്കും മാർലോവിനോടു വലിയ ബഹുമാനമായിരുന്നു.

ലെറ്റീഷ പറഞ്ഞു: ''മാർലോസാർ, എൻെറ മകൻ നാലാം ക്ലാസ്സിൽ പഠിക്കുന്ന നാപ്പ്, ഇന്നു വീട്ടിലെത്തിയിട്ടില്ല. ഞാൻ അയൽവീടുകളിലൊക്കെ അന്വേഷിച്ചു. ഇത്ര നേരം കാത്തിരിക്കുകയും ചെയ്തു. അവന് എന്തു പറ്റിയാവോ!'' ലെറ്റീഷ കരയാൻ തുടങ്ങി.

അവളെ സമാധാനിപ്പിച്ചുകൊണ്ട് മാർലോ അവരുടെ കൂടെ പുറപ്പെട്ടു. ആ കൊടുംതണുപ്പിൽ നാലുപേരും നേരെ സ്ക്കൂളിലേക്കാണ് നടന്നത്. മാർലോ കീശയിൽനിന്നു താക്കോലെടുത്ത് സ്ക്കൂളിൻെറ വാതിൽ തുറന്നു. ലെറ്റീഷയുടെ കൈയിൽനിന്ന് വിളക്കുവാങ്ങി മാർലോ ആ ക്ലാസ്സുമുറിയിലാകെ നോക്കി. അപ്പോൾ അതാ ഒരു മൂലയിലുള്ള ബഞ്ചിലിരുന്ന് നാപ്പ് ഉറക്കംതൂങ്ങുന്നു. അവൻെറ കൈയിൽ ഒരു നോട്ടുപുസ്തകം ഉണ്ട്.

ശബ്ദംകേട്ട് നാപ്പ് ഉണർന്നു. പെട്ടെന്ന് ചാടിയെഴു ന്നേററ് അവൻ നോട്ടുപുസ്തകം മാർലോവിൻെറ നേർക്കു നീട്ടി വിജയഭാവത്തിൽ പറഞ്ഞു : ''സാർ! ഞാൻ ആ കണക്കു ചെയ്തു!''

മാർലോ ചിരിച്ചു. അദ്ദേഹം പുസ്തകം വാങ്ങി നോക്കി. ശരിയാണ്. നാപ്പ് ആ കണക്കു ചെയ്തിരിക്കുന്നു. താൻ കാലത്ത് ക്ലാസ്സിൽക്കൊടുത്ത വിഷമംപിടിച്ച കണക്കാണത്.

മാർലോ പറഞ്ഞു: ''കുട്ടീ, ഞാൻ വിചാരിച്ചിരുന്നില്ല, നീ ഇതു ചെയ്യുമെന്ന്. ഉത്തരം ശരിയാണ്. ക്ലാസ്സിലെ മിടുമിടുക്കൻമാർപോലും ഈ കണക്ക് ശരിക്കു ചെയ്തിട്ടില്ല.''

നാപ്പ് പറഞ്ഞു: ''സാർ, ഞാൻ ഇന്നു കാലത്തുമുതൽ ഇതിന്നുൽസാഹിക്കുകയാണ്. എൻെറ കൂട്ടുകാർ എന്നെ പരി ഹസിച്ചു. അവർക്കു ചെയ്യാൻ കഴിയാത്ത കണക്കു ഞാൻ ചെയ്യുകയോ എന്നാണവർ ചോദിച്ചത്. അതൊരു വെല്ലുവിളി യായിരുന്നു സാർ.''

മാർലോ ചോദിച്ചു: ''എന്നിട്ടോ? ഇത്രനേരം നീ ഈ കണക്കു ചെയ്യാൻ ശ്രമിക്കുകയായിരുന്നുവോ ?'' .

നാപ്പ് മറുപടി പറഞ്ഞു: ''അതേ സാർ, ഉത്തരം കിട്ടിയ പ്പോഴേക്കും സ്ക്കൂൾ പൂട്ടി എല്ലാവരും പോയിക്കഴിഞ്ഞി രുന്നു.''

ലെററീഷ പറഞ്ഞു: ''നീ ഇത്തിരിയല്ലേ ഉള്ളൂ? നിന്നെ ആരു കാണാനാണ്?''

മാർലോ ശിഷ്യനെ മാറോടണച്ചു. അടക്കാൻ വയ്യാത്ത ആനന്ദത്തോടെ ആ അധ്യാപകൻ പറഞ്ഞു: ''പ്രിയപ്പെട്ട നാപ്പ്, നീ മിടുക്കൻ തന്നെ, മിടുമിടുക്കൻ. പരിശ്രമിച്ചാൽ അസാധ്യമായി ഒന്നുമില്ല ഈ ലോകത്തിൽ. ഈ പരിശ്രമ ശീലംകൊണ്ട് ഭാവിയിൽ നീ വലിയ ആളായിത്തീരും.''

എല്ലാവരും അവരവരുടെ വീടുകളിലേക്ക് മടങ്ങി. ഗുരു നാഥൻ പറഞ്ഞതുപോലെ സംഭവിച്ചു. നാപ്പ് എന്ന ആ കൊച്ചു ബാലനാണ് പിന്നീട് ലോകപ്രസിദ്ധനായ നെപ്പോളിയൻ ചക്രവർത്തിയായത്. ഒരുകാലത്ത് ലോകത്തെ ആകമാനം കിടുകിടെ വിറപ്പിച്ച നെപ്പോളിയൻ ചക്രവർത്തിയുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്ന പാഠമിതാണ്: അസാധ്യമായി ഒന്നുമില്ല.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ആദിത്യൻ | കൂട്ടാക്കുക | പരിഹസിച്ചു |
| അസ്തമിക്കുക | പരിഭ്രമം | വെല്ലുവിളി |
| ജൻമനാ | കഷണ്ടി | ആനന്ദം |
| കൃശൻ | ബഹുമാനം | പരിശ്രമശീലം |
| അന്വേഷിച്ചു | തെരഞ്ഞു | ഭാവി |
| വ്യസനം | നേർക്ക് | ഗുരുനാഥൻ |
| വർദ്ധിച്ചു | വിജയഭാവം | പ്രസിദ്ധൻ |
| ആകമാനം | അസാദ്ധ്യം | ചക്രവർത്തി |
| ചരിത്രം | വിഷമം | |

ചോദ്യങ്ങൾ:—

1. നാപ്പിനെ കാത്തിരുന്ന അമ്മ പരിഭ്രമിച്ചതെന്തുകൊണ്ട് ?
2. നാപ്പിൻെറ അധ്യാപകൻ ആരായിരുന്നു ?
3. നാപ്പ് സ്ക്കൂളിൽനിന്നു വീട്ടിലേക്ക് മടങ്ങാത്തതെന്തുകൊണ്ട്?
4. പ്രായമായപ്പോൾ നാപ്പ് ആരായിത്തീർന്നു ?

വാക്യത്തിൽ ഉപയോഗിക്കുക:—

കൂട്ടാക്കുക, വിജയഭാവത്തിൽ, മാറോടണയ്ക്കുക, ആകമാനം.

---

പാഠം 20

# വിദ്യുച്ഛക്തി

ഞാൻ ആരാണെന്നറിയാമോ? മുമ്പ് നഗരങ്ങളിൽ മാത്രമാണ് ഞാൻ യഥേഷ്ടം സഞ്ചരിച്ചിരുന്നത്. ഇന്നു ഞാൻ ഗ്രാമങ്ങളിലും എത്തിയിരിക്കുന്നു. സദാ പ്രവൃത്തികളിൽ ഏർപ്പെട്ടിരിക്കുകയാണ് ഞാൻ. പാതവക്കത്തും വീടുകളിലും ആഫീസുകളിലും ഉള്ള വിളക്കുകൾ പ്രകാശിപ്പിക്കുന്നത് ഞാനാണ്. പങ്കകൾ കറങ്ങുന്നത് ഞാൻ അവ കറക്കുന്നതുകൊണ്ടാകുന്നു. വ്യവസായശാലകളിലെ കൂറ്റൻ യന്ത്രങ്ങൾ നടത്തുന്നതും ഞാൻതന്നെ. കാറും, ബസ്സും, ലോറിയും, കപ്പലും ഓടുവാൻ എൻെറ സഹായം വേണം. ആവിയുടെയോ എണ്ണയുടെയോ സഹായംകൂടാതെ ഞാൻ ഒറ്റയ്ക്ക് ഓടിക്കുന്ന തീവണ്ടികളുണ്ട്. അവയ്ക്ക് വേഗം കൂടുതലാണ്. ആകാശവാണിയിൽ നിന്നുവരുന്ന വാർത്തകളും, പാട്ടുകളും പ്രസംഗങ്ങളും മറ്റും എത്തിക്കുന്നതും ഞാൻതന്നെ. സിനിമ നടത്താനും എൻെറ സഹായം കൂടിയേ കഴിയൂ. ലോകത്തിൻെറ ഒരു ഭാഗത്തു നടക്കുന്ന സംഭവങ്ങൾ, നാടകങ്ങൾ, നൃത്തങ്ങൾ, സമ്മേളനങ്ങൾ കളികൾ ഇവയെല്ലാം അതിദൂരത്തുള്ള മറ്റു ഭാഗങ്ങളിലിരുന്ന്

അപ്പപ്പോഠം കാണാൻ ഇന്നു സാധ്യമാണ്. ടെലിവിഷൻ എന്നാണ് ഈ കണ്ടുപിടിത്തത്തിനു പേർ. അതിൻെറ പിന്നിലും ഞാനാണ് പ്രവർത്തിക്കുന്നത്. അങ്ങനെ പറഞ്ഞാലൊടുങ്ങില്ല എൻെറ വിളയാട്ടം. ഞാൻ പണിമുടക്കിയാൽ പട്ടണമാകെ ഇരുട്ടിൽ ആണ്ടുപോകും. എല്ലാ യന്ത്രങ്ങളും നിന്നുപോകും.

ഞാനാരാണെന്ന് മനസ്സിലായോ? വിദ്യുച്ഛക്തി! എന്നെ നിങ്ങഠം കണ്ടിട്ടുണ്ടോ? ഉണ്ടായിരിക്കുകയില്ല. ഇന്നുവരെ ഒരാളും എന്നെ കണ്ടിട്ടില്ല. എന്നെ തൊട്ടുകളിക്കുന്നത് സൂക്ഷിച്ചുവേണം. എന്നെത്തൊട്ടവൻ ചിലപ്പോഠം തെറിച്ചുവീഴും. പലപ്പോഴും പിടിച്ചപിടിവിടില്ല. മരണത്തിലായിരിക്കും ആ കളി അവസാനിക്കുന്നത്. പേടിക്കേണ്ട. ഞാൻ മനുഷ്യസേവകനാണ്. ആർക്കുംവേണ്ടി എന്തു പണിയും എടുക്കും. എന്നാൽ എന്നെ തൊട്ടുകളിക്കരുത്. കൂടിയേ കഴിയൂ എങ്കിൽ റബ്ബർകൊണ്ടുള്ള കനത്ത കൈയുറ ഇട്ടുവേണം എന്നെത്തൊടാൻ. അതും എൻെറ ശക്തി വളരെ കുറഞ്ഞിരിക്കുമ്പോഠം മാത്രം. കുട്ടികഠം എന്നെ തൊട്ടുകളിക്കാതിരിക്കുകയാണ് നല്ലത്.

നഗരത്തിലേക്കും, ഗ്രാമത്തിലേക്കും കെട്ടിടങ്ങളിലേക്കുമെല്ലാം ലോഹക്കമ്പികളിലൂടെയാണ് ഞാൻ വരുന്നത്. ആ കമ്പികളിൽ തൊട്ടാൽ മുമ്പു പറഞ്ഞ ആപത്തുകഠം സംഭവിക്കും. ഞാനെന്തു ചെയ്യട്ടെ? എൻെറ ശക്തി അത്ര വലുതാണ്. ഞാൻ വിചാരിച്ചാൽ അടക്കിനിർത്താൻ സാധ്യമല്ല. ലോകത്തിലുള്ള എല്ലാ പണിയും ചെയ്യണമെങ്കിൽ ശക്തികൂടാതെ കഴിയുമോ? നിങ്ങഠം സൂക്ഷിച്ചുപെരുമാറിയാൽ മതി. എന്നാൽ കുഴപ്പമൊന്നുമില്ല. എൻെറ സഞ്ചാരത്തിനായി കെട്ടിടങ്ങളിൽ പിടിപ്പിച്ചിട്ടുള്ള കമ്പികഠം നോക്കൂ. റബ്ബറോ പ്ലാസ്റ്റിക്കോ അതുപോലുള്ള മറ്റു പദാർത്ഥങ്ങളോ കൊണ്ടുണ്ടാക്കിയ ഉറകഠംക്കുള്ളിലാണ് അവയുടെ കിടപ്പ്. അബദ്ധത്തിൽ കൈകഠം കമ്പിയിൻമേൽ തൊട്ടുപോകാതിരിക്കാനാണ് ഈ ഉറകഠം.

ഈ കമ്പികളിൽ മാത്രമാണ് ഞാൻ ഉള്ളത് എന്നു വിചാരിക്കേണ്ട. എല്ലാ പദാർത്ഥങ്ങളിലും ഞാനുണ്ട്. പക്ഷേ, അവിടയൊക്കെ ഞാൻ ഉറങ്ങിക്കിടക്കുകയാണ്. ഉണർത്തിയാൽ ഉണരും. സംശയമുണ്ടെങ്കിൽ പരീക്ഷിച്ചു നോക്കിക്കൊള്ളൂ.

ഒരു കഷണം അരക്കെടുത്ത് ഫ്ളാനൽ തുണിയിൽ കുറേനേരം ഉരസുക. എന്നിട്ട്, അരക്കുകഷണം നിങ്ങളുടെ മണിക്കണ്ടത്തി നടുത്ത് കൊണ്ടുവരിക. ഒരു തരിപ്പ് അനുഭവപ്പെടും. ഞാനാണ് ആ തരിപ്പ് ഉണ്ടാക്കുന്നത്.

വലിയ വെള്ളച്ചാട്ടങ്ങളിൽ ഞാൻ കളിച്ചുപുളയ്ക്കുന്നു. എന്റെ കഴിവു മനസ്സിലാക്കിയ മനുഷ്യൻ എന്നെ അവിടെ വന്നു പിടികൂടുന്നു; പവർഹൗസിൽ കൊണ്ടുവന്ന് തടവു കാരനായി പാർപ്പിക്കുന്നു. അവിടെനിന്ന് അവർ കാണിച്ചു തരുന്ന വഴികളിലൂടെ ഞാൻ നഗരങ്ങളിലേക്കും ഗ്രാമങ്ങളി ലേക്കും വരുന്നു, നിങ്ങൾ പറയുന്ന പണിയെടുക്കാൻ. അതിബലവാനാണെങ്കിലും ഞാൻ മനുഷ്യന്റെ അടിമയാണ്.

വെള്ളച്ചാട്ടത്തിൽ മാത്രമല്ല ലോകത്തിലുള്ള എല്ലാ പദാർ ത്ഥങ്ങളിലേയും ഓരോ അണുവിലും ഞാനുണ്ട്. അവിടെ വന്ന് മനുഷ്യൻ എന്നെ പിടികൂടുമെന്ന് ഞാൻ സ്വപ്നത്തിലും വിചാരിച്ചിരുന്നില്ല. എന്നാൽ അതും സംഭവിച്ചു. അണു വിനെ പിളർന്ന് മനുഷ്യൻ എന്നെ അടിമയാക്കി. അത് എന്തൊരു നേട്ടമായെന്നോ! ഈ കണ്ടുപിടിത്തങ്ങളുടെയെല്ലാം ഫല മായി എന്റെ ജോലി നിമിഷംതോറും വർദ്ധിക്കുകയാണ്. അതിൽ എനിക്ക് സന്തോഷമേയുള്ളൂ. എന്റെ അളവറ്റ കഴിവുകൾ ലോകം കൂടുതൽ അറിയുമല്ലോ.

ഭൂമിയിൽ മാത്രമല്ല മാനത്തും ഞാൻ ഓടിക്കളിക്കുന്നുണ്ട്, മിന്നലിന്റെ രൂപത്തിൽ. ചിലപ്പോൾ ഞാൻ അവിടെനിന്ന് താഴോട്ട് ഒന്ന് കുതിച്ചുചാടും; വൃക്ഷങ്ങൾക്ക് തീ കൊടുക്കും; ആളുകളെ അടിച്ചുവീഴ്ത്തും; പലപ്പോഴും അവരെ കൊന്നുകള യുകതന്നെ ചെയ്യും. എന്തിനാണ് ഇങ്ങനെ ചെയ്യുന്നതെന്നോ? ആദ്യമേ ഞാൻ പറഞ്ഞില്ലേ, ഒതുക്കാൻ കഴിയാത്തതാണ് എന്റെ ശക്തിയെന്ന്? എന്നെ കെട്ടിയിടണം. അങ്ങനെയായാലും ചിലപ്പോൾ ഞാൻ കെട്ടുപൊട്ടിച്ചു പുറത്തു ചാടും. അത് എന്റെ സ്വഭാവമാണ്. എങ്കിലും എന്നെ മെരുക്കിയെടുക്കാൻ മനുഷ്യന് സാധിച്ചിട്ടുണ്ട്. അവന്റെ വിരുതോർത്ത് ഞാൻ അദ്ഭുതപ്പെടുകയാണ്.

അഭ്യാസം

പദങ്ങൾ:—

| | | | |
|---|---|---|---|
| സമ്മേളനം | സാധ്യം | റബ്ബർ | തടവുകാരൻ |
| പങ്ക | വിളയാട്ടം | പ്ലാസ്റ്റിക് | അടിമ |
| വ്യവസായശാല | തരിപ്പ് | അബദ്ധം | അണു |
| ആകാശവാണി | വിദ്യുച്ഛക്തി | ഫ്ളാനൽ | സ്വപ്നം |
| സംഭവം | പുളയ്ക്കുക | ഉരസുക | നിമിഷം |
| നാടകം | സേവകൻ | മാനം | ഫലം |
| നൃത്തം | കൈയുറ | വെള്ളച്ചാട്ടം | വർദ്ധിക്കുക |
| ടെലിവിഷൻ | സൂക്ഷിക്കുക | പവർഹൗസ് | വിരുത് |

ചോദ്യങ്ങൾ:—

1. വിദ്യുച്ഛക്തികൊണ്ടുള്ള പ്രയോജനങ്ങൾ ഏവ?
2. വിദ്യുച്ഛക്തിയുമായി അടുക്കുന്നത് സൂക്ഷിച്ചുവേണം, എന്തുകൊണ്ട് ?
3. വിദ്യുച്ഛക്തി എവിടെയെല്ലാം ഉണ്ട്?

വാക്യത്തിൽ ഉപയോഗിക്കുക:—
സാധ്യം, വിരുത്.

---

പാഠം 21

# ഓണക്കാഴ്ച

പൊന്നുംകതിർക്കുലയേന്തി മെല്ലെ
വന്നുപോയ് വന്നുപോയ് ചിങ്ങമാസം
ചെമ്പൊളിപ്പട്ടുചരടിൻതുമ്പിൽ
തുമ്പികൾ പാറി പറമ്പുതോറും.
ആനന്ദമത്തിൽ മതിമറന്നി—
ട്ടാർപ്പുവിളിച്ചു പനങ്കിളികൾ.
ചെല്ലച്ചെറുകാറ്റിൽ നൃത്തമാടി
മുല്ലയും പിച്ചകവള്ളികളും.
പുത്തനാം തങ്കക്കുടക്കടുക്കൻ
മുക്കുറ്റിക്കുഞ്ഞിൻെറ കാതിൽക്കണ്ടു.
കുന്നത്തുവാഴുമിളമുളകൾ
പൊന്നോണവില്ലിനു ഞാണുകെട്ടി.
കല്ലിലും മുള്ളിലും കാലുവച്ചു
തുള്ളിക്കളിപ്പൂ തകരക്കുട്ടൻ.
എങ്ങുമൊരാഹ്ലാദക്കോളിളക്ക—
മെങ്ങുമൊരാനന്ദത്തൂവെളിച്ചം.

പൂക്കളം] [പി. കുഞ്ഞിരാമൻ നായർ

അഭ്യാസം

1. ''എങ്ങുമൊരാഹ്ലാദക്കോളിളക്കം'' എന്താണിതിനു കാരണം?
2. ''എങ്ങുമൊരാനന്ദത്തൂവെളിച്ചം'' ഇതിനെന്താണ് കാരണം?
3. ഓണക്കാലത്തെ പല ആഘോഷങ്ങളും ഈ കവിതയിൽ സൂചിപ്പിച്ചിട്ടുണ്ട്. താഴെ കൊടുക്കുന്ന ആഘോഷങ്ങൾ ഏതേതു വരികളിൽ സൂചിപ്പിച്ചിരിക്കുന്നു എന്നു കണ്ടുപിടിച്ച് ആ വരികൾ ചൊല്ലുക:
   (i) വില്ലുകൊട്ടൽ
   (ii) ആർപ്പുവിളി.
   (iii) കൈകൊട്ടിക്കളി (നൃത്തവിശേഷം.)
4. ഓണക്കാലത്ത് വയലുകളിൽ നെല്ലു വിളഞ്ഞുകിടക്കും. ഇത് ഏതു വരികളിലാണ് കവി സൂചിപ്പിച്ചിരിക്കുന്നത്?
5. '' പൊന്നും കതിർക്കുലയേന്തി മെല്ലെ
   വന്നുപോയ് വന്നുപോയ് ചിങ്ങമാസം''
   രണ്ടുതരം കതിർക്കുലയുമായാണ് ചിങ്ങമാസം വരുന്നത്. ഏതാണവ?
6. തകരയെ കവി ആരായിക്കൽപ്പിച്ചിരിക്കുന്നു? അവനൊരു വികൃതിയാണെന്ന് ഏതുഭാഗം കൊണ്ടു തെളിയുന്നു?
7. തങ്കക്കുടുക്കനിട്ടുവന്ന കുഞ്ഞേതത്? ഏതാണ് ആ കുടക്കുടുക്കൻ ?
8. '' ചെമ്പൊളിപ്പട്ടു ചരടിൻതുമ്പിൽ
   തുമ്പികൾ പാറി പറമ്പുതോറും. ''
   ഏതാണ് ഈ ചെമ്പൊളിപ്പട്ടുചരട്?

പ്രവർത്തനം:—

ഓണക്കാലത്തെപ്പറ്റിയുള്ള ലളിതകവിതകൾ ശേഖരിച്ചുചൊല്ലുക. (ഓണാഘോഷാവസരത്തിൽ ഈ പ്രവർത്തനം സംഘടിപ്പിക്കാം).

---

പാഠം 22

# കുറുക്കനും ഒട്ടകവും

കച്ചവടക്കാരൻെറ കെട്ടുകൾ പേറി മരുഭൂമികളിലൂടെ നടന്നു നടന്നു മടുത്ത ഒരു ഒട്ടകം കൂട്ടത്തിൽനിന്ന് ഒളിച്ചോടി. കുറച്ചകലെയുള്ള ഒരു കുറ്റിക്കാട്ടിലാണ് അവൻ ചെന്നുപറ്റിയത്. അവിടെ ഒരു കുറുക്കൻ പാർക്കുന്നുണ്ടായിരുന്നു. ഏതാനും ദിവസങ്ങൾകൊണ്ട് ഒട്ടകവും കുറുക്കനും ചങ്ങാതിമാരായി. ഒട്ടകം മുൾച്ചെടികൾ തിന്നു നാൾകഴിച്ചു. കുറുക്കൻ കൊച്ചു മൃഗങ്ങളെ പിടിച്ചുതിന്നാണ് വയറുപുലർത്തിയത്.

കുറുക്കൻ ഒരു സായാഹ്നത്തിൽ ഊരുചുറ്റി മടങ്ങിവന്ന് ഒട്ടകത്തോടു പറഞ്ഞു: ''സ്നേഹിതാ, നാമെന്തിനാണ് ഇവിടെക്കിടന്ന് ഇങ്ങനെ ക്ലേശിക്കുന്നത് ? ഒന്നുരണ്ടുനാഴിക പോയാൽ നല്ല പുഴയുണ്ട്. അതിൻെറ കരയിൽ ഒരു ഒന്നാംതരം കരിമ്പിൻ തോട്ടം. അവിടെനിന്ന് കുറച്ചങ്ങോട്ടുപോയാൽ നല്ല നെൽവയലുകൾ. നിറയെ ഞണ്ടുകൾ.''

ഒട്ടകം: താനവിടെ പോയിരുന്നുവോ?

കുറുക്കൻ: ഇല്ല, നമ്മുടെ ചങ്ങാതി കഴുകൻ പറഞ്ഞതാണ്.

ഒട്ടകം: എന്നാൽ തനിക്കുപോയി വയർ നിറച്ചു വരാമല്ലോ. ഞണ്ടു തനിക്കമൃതല്ലേ?

കുറുക്കൻ: തനിക്കെന്താ കരിമ്പിഷ്ടമല്ലെന്നുണ്ടോ?

ഒട്ടകം: ഇഷ്ടംതന്നെ, പക്ഷേ മുൾച്ചെടികൾ തിന്നു ജീവിക്കാനും എനിക്കു വിരോധമില്ല.

കുറുക്കൻ: അങ്ങനെയല്ല, ഞാൻ സദ്യ ഉണ്ണുമ്പോൾ ചങ്ങാതിയുടെ അത്താഴം പതിവിൻപടി മതിയോ? എന്റെകൂടെ പോരണം. നല്ല നിലാവ്. ഒന്ന് ഉലാത്താൻ കൊതി തോന്നുന്നില്ലേ?

ഒട്ടകം: നിർബന്ധമാണെങ്കിൽ വരാം.

കുറുക്കൻ: ആ പുഴ കടക്കണം. പണ്ടൊക്കെ ഞാൻ പല പുഴകളും നീന്തിക്കടന്നതാണ്. ഇപ്പോൾ പ്രായമായില്ലേ? അതാണൊരു ശങ്ക.

ഒട്ടകം: വിഷമിക്കേണ്ട. എന്റെ പുറത്ത് കയറിയിരുന്നോളൂ.

കുറുക്കൻ: ഇപ്പോൾ തന്നെ വേണ്ട. പുഴ കടക്കുമ്പോൾ മതി.

കുറുക്കനും ഒട്ടകവുംകൂടി പുഴവക്കത്തെത്തി. കുറുക്കൻ ഒട്ടകത്തെ തൊട്ട് തലയിൽവച്ചുകൊണ്ട് അതിന്റെ പുറത്തു ചാടിക്കയറി ഇരിപ്പുറപ്പിച്ചു. ഒട്ടകം പുഴയിൽ ഇറങ്ങി നടന്നു. അക്കരെയെത്തിയപ്പോൾ കുറുക്കൻ ഒട്ടകത്തിന്റെ പുറത്തുനിന്ന് ചാടി ഇറങ്ങി ശരംവിട്ടപോലെ വയലിലേക്കോടി. മൂക്കറ്റം ഞണ്ടിനെ പിടിച്ചുതിന്നു. അവൻ മടങ്ങിയെത്തിയപ്പോൾ ഒട്ടകം വേലിപൊളിച്ച് കരിമ്പിൻതോട്ടത്തിന്റെയകത്തു കടന്നിരുന്നതേയുള്ളൂ. കുറുക്കൻ ചോദിച്ചു, ''എന്താ ചങ്ങാതി, മടങ്ങുകയല്ലേ?''

''ഞാൻ ഇപ്പോൾ അകത്തു കടന്നതേയുള്ളൂ. നല്ല സ്വാദുള്ള കരിമ്പ്! എത്രകാലമായി ഇതു തിന്നിട്ട്! തന്റെ അത്താഴം ഇത്രവേഗം കഴിഞ്ഞുവോ? ഏതായാലും കുറച്ചവിടെ നിൽക്കൂ'' എന്നുപറഞ്ഞ് ഒട്ടകം തിരക്കിട്ട് തിന്നാൻ തുടങ്ങി.

ഒരഞ്ചുനിമിഷം കഴിഞ്ഞപ്പോൾ കുറുക്കൻ വീണ്ടും, ''എന്താ പോകയല്ലേ?'' എന്നു ചോദിച്ചു. ഒട്ടകം അതു കേട്ടതായി നടിച്ചില്ല. ഉടനെ കുറുക്കൻ ഒരടവു പ്രയോഗിച്ചു.

അവൻ മാനത്തേക്കുനോക്കി വാലുപൊക്കി ''ഓ................'' എന്നു നീട്ടി ഓരിയിട്ടു. ഇതുകേട്ട് ഗ്രാമക്കാർ കൈയിൽ വടി



യുമായി ഓടിവന്നു. അപ്പോഠം കുറുക്കൻ ഓടി പുഴക്കരയിലെത്തി പൊന്തകഠംക്കിടയിൽ ഒളിച്ചിരുന്നു. ഗ്രാമവാസികഠം ഒട്ടകത്തെ എമ്പാടും തല്ലി. ആ സാധുമൃഗം ഒരുവിധത്തിൽ ഓടി രക്ഷപെട്ടു.

ഒട്ടകം പുഴയുടെ വക്കത്തെത്തിയപ്പോഠം കുറുക്കനുണ്ട് അവിടെ കാത്തിരിക്കുന്നു. അവൻ അനുകമ്പ നടിച്ചുകൊണ്ട് ചോദിച്ചു: ''എന്താ സുഹൃത്തേ, ആ ദുഷ്ടൻമാർ വല്ലാതെ തല്ലിക്കളഞ്ഞു, അല്ലേ? ഇതു മുൻകൂട്ടി കണ്ടാണ് നേരത്തെ പുറപ്പെടാൻ ഞാൻ പറഞ്ഞത്.'' ''സാരമില്ല, എത്ര തല്ലു കൊണ്ടതാണ് ഞാൻ! ശരി, നമുക്കു പോകാം. കയറൂ പുറത്ത് '' എന്നു പറഞ്ഞ് ഒട്ടകം താണുകൊടുത്തു. കുറുക്കൻ അതിൻെറ പുറത്തു കയറിയിരുന്ന് മുറിവുകളിൽ തലോടി.

പുഴയുടെ നടുക്കെത്തിയപ്പോഠം ഒട്ടകം ചോദിച്ചു: ''ചങ്ങാതീ, നീയെന്തിനാണങ്ങനെ ഓരിയിട്ടത്?'' ഇതുകേട്ടപ്പോഠം കുറുക്കൻെറ ഉളെളാന്നു നടുങ്ങി. ഭയം മറച്ചുവച്ചു കൊണ്ട് അവൻ പറഞ്ഞു: ''ഓ, അക്കാര്യം ഞാൻ വിട്ടുപോയി.

ചങ്ങാതി എന്നെ തെറ്റിദ്ധരിച്ചിരിക്കും. വയറു നിറഞ്ഞാൽ നീട്ടിപ്പാടുക എൻെറ സ്വഭാവമാണ്. ഇന്നത്തെ സദ്യ കെങ്കേമമായി. ഞാൻ അറിയാതെ ഒന്നങ്ങു പാടിപ്പോയി. മാപ്പുതരണേ!''



''സാരമില്ല.'' എന്നുപറഞ്ഞ് ഒട്ടകം നടന്നു തുടങ്ങി. കരയ്ക്കെത്തുവാൻ പത്തിരുപതു വാരയുള്ളപ്പോഠം ഒട്ടകം വെള്ളത്തിൽക്കിടന്നൊരു നാലു മറിച്ചിൽ! കുറുക്കൻ ഒഴുക്കിൽ പ്പെട്ടു മുങ്ങിപ്പൊങ്ങി! വെള്ളം കുടിച്ചു പള്ള വീർത്തു. ഉടനെ ഒട്ടകം സഹായത്തിനെത്തി. കുറുക്കനെ പിടിച്ച് പുറത്തു കയറ്റി. എന്നിട്ടു പറഞ്ഞു: ''പൊന്നു ചങ്ങാതി, ക്ഷമിക്കണം. അടികൊണ്ടാൽ വെള്ളത്തിൽ കിടന്നുരുളുക എൻെറ സ്വഭാവമാണ്. അൽപം വെള്ളം കുടിച്ചുകാണും, ഇല്ലേ? സാരമില്ല. സദ്യയുണ്ടാൽ കുറച്ചു വെള്ളം കുടിക്കണം.''

കരയ്ക്കു കയറിയപ്പോഠം കുറുക്കൻ ആലോചിച്ചു: ''ഞാൻ പലരേയും പറ്റിച്ചിട്ടുണ്ട്—കഴുതയെ, കാക്കയെ, പുലിയെ, ആനയെ, സിംഹത്തെ—ഇതുവരെ എന്നെ പറ്റിക്കാൻ ആർക്കും കഴിഞ്ഞിട്ടില്ല, കൊറ്റിക്കൊഴിച്ച്. ഓ! ഇന്നു പറ്റിയ അമളി ഓർക്കാപ്പുറത്തു കിട്ടിയ അടിയായിപ്പോയി. അതും ഇത്തിരിപോലും ബുദ്ധിയില്ലാത്ത ഈ തടിമാടനിൽ നിന്ന്! കാലം മാറി! ഇതുവരെയും എല്ലാവരെയും പറ്റിച്ചു ഞാൻ ജീവിച്ചു; ബുദ്ധിമാനെന്നഭിമാനിച്ചു; ഇനി അത് നടപ്പില്ല. എല്ലാവരും ബുദ്ധിമാൻമാരായിപ്പോയി!''

ദുഃഖം പൊറുക്കാതെ കുറുക്കൻ നീട്ടിവലിച്ചോരിയിട്ടു.

അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| പേറുക | പതിവ് | അനുകമ്പ |
| മരുഭൂമി | ഉലാത്തുക | നടിക്കുക |
| മടുക്കുക | നിർബന്ധം | സുഹൃത്ത് |
| വയറുപുലർത്തുക | ശങ്ക | ദുഷ്ടൻ |
| ഊരുചുറ്റുക | അത്താഴം | ഓരിയിടുക |
| ക്ലേശിക്കുക | അടവ് | നടുങ്ങുക |
| അമൃത് | അമളി | തെറ്റിദ്ധരിക്കുക |
| വിരോധം | എമ്പാടും | കെങ്കേമം |
| ഗ്രാമവാസി | ഓർക്കാപ്പുറത്ത് | അഭിമാനിക്കുക |

ചോദ്യങ്ങൾ:—

1. എവിടെയാണ് കുറുക്കനും ഒട്ടകവും പാർത്തിരുന്നത് ?
2. അവരുടെ ആഹാരമെന്തായിരുന്നു ?
3. ഒരു സായാഹ്നം കുറുക്കൻ ഒട്ടകത്തോട് ഉപദേശിച്ചത് എന്താണ്?
4. കുറുക്കൻ പുഴ കടന്നതെങ്ങനെ ?
5. പുഴയ്ക്കക്കരെവച്ച് കുറുക്കൻ പറ്റിച്ച പണിയെന്ത് ?
6. ഒട്ടകം എങ്ങനെ പകരം വീട്ടി ?

വാക്യത്തിൽ ഉപയോഗിക്കുക:—

വയറുപുലർത്തുക, ഊരുചുറ്റുക, ഓർക്കാപ്പുറത്ത്, തെറ്റിദ്ധരിക്കുക, നടിക്കുക, നിർബന്ധം, പതിവ്.

പിരിച്ചെഴുതുക:—

| | |
|---|---|
| അകലെയുള്ള—അകലെ + ഉള്ള | സദ്യയുണ്ണുമ്പോൾ — |
| പുഴയുണ്ട് — | മടങ്ങുകയില്ല — |
| അങ്ങനെയല്ല — | |

---

പാഠം 23

# പഴങ്ങൾ

ഭക്ഷണസാധനങ്ങൾക്കിടയിൽ വളരെ പ്രധാനമായ സ്ഥാനമുണ്ട് പഴങ്ങൾക്ക്. പല പക്ഷികളും പഴങ്ങൾമാത്രം തിന്ന് സുഖമായി ജീവിക്കുന്നു. പുരാതനകാലത്ത് കായും കനിയുമായിരുന്നു മനുഷ്യന്റെ മുഖ്യാഹാരം. ആരോഗ്യം നിലനിറുത്തുവാൻ ആവശ്യമായ പല പോഷകാംശങ്ങളും പഴങ്ങളിൽ അടങ്ങിയിട്ടുണ്ട്. പഞ്ചസാര എല്ലാ പഴങ്ങളിലും പൊതുവായുള്ള അംശമാണ്. ക്ഷീണം തീർത്ത് വീണ്ടും പ്രവൃത്തി ചെയ്യാനുള്ള ശക്തി നൽകാൻ പഞ്ചസാരയ്ക്കു കഴിയും. വേണ്ടതിലധികം ഉപയോഗിക്കരുത് എന്നു മാത്രം. പഴങ്ങളിൽ അലിഞ്ഞുചേർന്നിരിക്കുന്ന പഞ്ചസാര തനി പഞ്ചസാരയെക്കാൾ ഗുണം ചെയ്യും.

പണ്ട് നമ്മുടെ നാട്ടിൽ പഴങ്ങൾക്കൊരു പഞ്ഞവുമുണ്ടായിരുന്നില്ല. കാട്ടിലും നാട്ടിലും പഴങ്ങൾ സുലഭമായിരുന്നു. തനിയെ ഉണ്ടായതും വച്ചുപിടിപ്പിച്ചതുമായ ഫലവൃക്ഷങ്ങൾ



എവിടെയും തിങ്ങിവളർന്നിരുന്നു. മാവും പ്ലാവും പറങ്കിമാവും പേരയും മാതളവും പലതരം വാഴകളും ഇല്ലാത്ത പറമ്പുകൾ ഉണ്ടായിരുന്നില്ല. പാതവക്കത്തും നീളെ ഫലവൃക്ഷ

ങ്ങാംതന്നെ. മാമ്പഴവും ചക്കപ്പഴവും ഞാവൽപ്പഴവും തിന്നു കൊണ്ട് തളർച്ചയറിയാതെയായിരുന്നു അന്ന് ആളുകാം വഴി നടന്നിരുന്നത്. നാട്ടിൻപുറങ്ങളിലെ കുറ്റിക്കാടുകളിലേക്കു കയറിയാൽ വേറെയും പലതരം കനികാം കിട്ടുമായിരുന്നു.

ഇന്നത്തെ നില അതല്ല. കാട്ടിലും നാട്ടിലുമുള്ള മരങ്ങാം മിക്കവയും മുറിച്ചുകളഞ്ഞിരിക്കുന്നു. ജനപ്പെരുപ്പം കാരണം കാടുമുഴുവൻ നാടായിട്ടുണ്ട്. ഗ്രാമങ്ങളിൽപ്പോലും വിദ്യുച്ഛക്തിയും ടെലഫോണും എത്തിയിരിക്കുന്നു. ഇവയുടെ കമ്പികാം കൊണ്ടുപോകുന്നതിനു തടസ്സം നേരിടാതിരിക്കാൻ വഴിവക്കത്തെ തണൽമരങ്ങളെല്ലാം മുറിച്ചകറ്റിയിരിക്കയാണ്. ഒരു മാമ്പഴം തിന്നണമെങ്കിൽ കടയിൽപ്പോയി വാങ്ങണം. കടയിലും ഒട്ടുമാമ്പഴമല്ലാതെ നാടൻ മാമ്പഴം കിട്ടാൻ പ്രയാസം. എത്രതരം നാട്ടുമാവുകളാണ് നമുക്കുണ്ടായിരുന്നത്! അവയുടെ വംശം മുടിഞ്ഞു.

കേരളത്തിലെ എല്ലാ പുരയിടങ്ങളിലും പല ഇനം വാഴകാം സുലഭമായിരുന്ന കാലം അത്ര പഴയതൊന്നുമല്ല. ഇന്ത്യയുടെ മറ്റുഭാഗങ്ങളിലുമുണ്ട് വാഴക്കൃഷി. എന്നാൽ നേന്ത്രപ്പഴം കേരളത്തിൻെറ പ്രത്യേകതയാണ്. ഇപ്പോാം തമിഴ്നാട്ടിൽ കാവേരിനദീതീരത്ത് നേന്ത്രവാഴക്കൃഷി മെച്ചമായ നിലയിൽ നടത്തിവരുന്നുണ്ട്. അവിടെനിന്ന് കേരളത്തിൻെറ പല ഭാഗങ്ങളിലേക്കുപോലും നേന്ത്രക്കായ് വിൽപ്പനയ്ക്കുവരുന്നു. എന്നാൽ തമിഴ്നാട്ടിലെ നേന്ത്രക്കായ് കണ്ടാൽ വേഗം തിരിച്ചറിയാം. വാഴപ്പഴത്തിന് ഇന്ന് വിദേശങ്ങളിലും ആവശ്യക്കാർ ധാരാളമുണ്ട്. ഇന്ത്യയിൽനിന്ന് റഷ്യയിലേക്കുള്ള കയറ്റുമതികളിൽ വാഴപ്പഴത്തിനുള്ള സ്ഥാനം നിസ്സാരമല്ല.

ഇന്ത്യയുടെ പല ഭാഗത്തുമുണ്ടാകുന്ന പഴങ്ങാം ഇന്ന് കേരളത്തിലെ നഗരങ്ങളിൽ സുലഭമാണ്. പഴക്കടയിൽ ചെന്നു കയറിയാൽ അവിടെനിന്ന് പോരാൻ തോന്നുകയില്ല. മനം കവരുന്ന മണം! കണ്ണഞ്ചിക്കുന്ന നിറപ്പകിട്ട്! എന്തെല്ലാം പഴങ്ങളാണ് നിരന്നിരിക്കുന്നത്! അക്കൂട്ടത്തിൽ മൽഗോവ, സേലം, നീലം, ബാംഗ്ലൂർ, കിളിച്ചുണ്ടൻ തുടങ്ങിയ പലതരം മാമ്പഴങ്ങളുണ്ട്. ഇവയെല്ലാം ഒട്ടുമാവുകളുടെ ഫലങ്ങളാണ്. ആപ്പിാം, പല ഇനം മുന്തിരിങ്ങകാം, കൈതച്ചക്ക, പേരയ്ക്ക, തക്കാളി,

സപ്പോട്ട, മധുരനാരങ്ങ, തണ്ണിമത്തൻ (വത്തക്ക), പപ്പായ തുടങ്ങിയവ അണിനിരന്നിരിക്കുന്നതു കാണാൻതന്നെ എന്തൊരുചന്തം !

ഇവയിൽ പലതും പുറമേനിന്നു വരുന്നവയാണ്. അതിനാൽ വിലയും കൂടും. കേരളത്തിലെ പറമ്പുകളിലും ഇപ്പോൾ പലതരം ഒട്ടുമാവുകൾ നന്നായി വളരുന്നുണ്ട്. ബോംബെ, ഡൽഹി മുതലായ നഗരങ്ങളിലേക്ക് കേരളം ധാരാളം മാങ്ങ കയറ്റി അയയ്ക്കുന്നു. മൂന്നുകൊല്ലംകൊണ്ടു കായ്ക്കുന്ന മൂവാണ്ടൻമാവും ഇപ്പോൾ സാധാരണമായിട്ടുണ്ട്. ഇതിൻെറ മാങ്ങ കറിവയ്ക്കാനും ഉപ്പിലിടാനും നന്ന്. മാമ്പഴവും സ്വാദുള്ളതാണ്. എന്നാൽ ആ പഴയ നാടൻമാവുകൾ തന്നിരുന്ന പല സ്വാദോടുകൂടിയ രസികൻ മാമ്പഴങ്ങൾ ഇനി എവിടെ കിട്ടും? ഈ നഷ്ടത്തിന് ഒരു ലാഭവുമുണ്ടായിട്ടുണ്ട്. വയനാടൻ മലകളിലെ മധുരനാരകത്തോട്ടങ്ങൾ ആണവ. അവിടെ നിന്നു മലനാട്ടിലെ മറ്റു മലകളിലേക്കും മധുരനാരകത്തോട്ടങ്ങൾ വ്യാപിച്ചുതുടങ്ങിയിരിക്കുന്നു. അത് നല്ലതുതന്നെ.

കേരളത്തിലങ്ങോളമിങ്ങോളമുണ്ട് പറങ്കിമാവിൻ തോട്ടങ്ങൾ. പറങ്കികളാണ് ഈ വൃക്ഷം ഇവിടേക്ക് ആദ്യം കൊണ്ടുവന്നത്. നമ്മുടെ കയറ്റുമതികളിൽ പ്രധാനമാണ് പറങ്കിയണ്ടി. അമേരിക്കക്കാർക്ക് ഇതു വലിയ ഇഷ്ടമാണ്. നല്ല വില തന്ന് അവർ ഇതു വാങ്ങിക്കൊണ്ടുപോകുന്നു. പറങ്കിയണ്ടി നമുക്കും ഇഷ്ടമാണ്. എന്നാൽ വേറെ പലതും വാങ്ങാൻ നമുക്ക് പണം വേണമല്ലോ. അതിനാൽ അണ്ടി വിൽക്കുകയേ നിവൃത്തിയുള്ളൂ. എങ്കിലും പറങ്കിമാങ്ങ നമുക്കുള്ളതുതന്നെ. വേനൽക്കാലം തുടങ്ങിയാൽ പറങ്കിമാവുകളിൽ കായ്കൾ നിറയുന്നു. മഞ്ഞ, ചുവപ്പ്, ഇളംചുവപ്പ് ഇങ്ങനെ പല വർണ്ണത്തിലുമുണ്ട് പറങ്കിമാങ്ങ. സുഖകരമായ മണം! സ്വാദേറിയ ചാറ്! മധുരനാരങ്ങയിലുള്ളതിനെക്കാൾ എത്രയോ അധികം പോഷകാംശമുണ്ട് പറങ്കിമാങ്ങയിൽ. പാവങ്ങളുടെ മധുരനാരങ്ങയാണിത്. പക്ഷേ ഒന്നുരണ്ടുമാസംകൊണ്ട് എല്ലാം പഴുത്ത് കൊഴിഞ്ഞുപോകും. ഈ നഷ്ടം തടയാൻ ഇപ്പോൾ വഴി കണ്ടുപിടിച്ചിട്ടുണ്ട്. പറങ്കിമാങ്ങയുടെ മാത്രമല്ല എല്ലാ പഴങ്ങളുടെയും സത്ത് പിഴിഞ്ഞെടുത്ത് കേടുവരാതെ സൂക്ഷിക്കാം. ശീതളപാനീയങ്ങളിൽ പഴസ്സത്തുകളുടെ ഏതാനും തുള്ളികൾ ചേർത്താൽ അവയ്ക്ക് സ്വാദും മണവും കൂടും.

ഇതെല്ലാം കേട്ടുകേട്ടു പഴം തിന്നാൻ കൊതിയാകുന്നു അല്ലേ? അതിനെന്തു പ്രയാസം? ഈ ഫലവൃക്ഷങ്ങളിൽ പലതും നമ്മുടെ നാട്ടിൽ നന്നായി വളരും. വച്ചുപിടിപ്പിക്കൂ. വാഴയുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കണം. ഒരുകൊല്ലംകൊണ്ട് ഫലം കിട്ടും. എത്രതരം വാഴകളും വാഴപ്പഴങ്ങളുമുണ്ടെന്നോ? നാട്ടുപൂവൻ, മൈസൂർപ്പൂവൻ (പാളയംകോടൻ), ഞാലിപ്പൂവൻ, മലമ്പൂവൻ, ഇങ്ങനെ പൂവൻതന്നെ പലവക. കുന്നൻ(കണ്ണൻ), ചിങ്ങൻ, കദളി, വണ്ണൻ, ചെങ്കദളി, കാളി ഇങ്ങനെ വേറെയും ഇനങ്ങളുണ്ട്. ഇവയ്ക്കെല്ലാം നേതാവായി നേന്ത്രപ്പഴവും. ഗ്രോമിഷൻ മുതലായ വിദേശീയർ ഇതിനൊക്കെ പുറമെയാണ്. തോട്ടങ്ങളിൽ പോയി നോക്കൂ. നോക്കിയാൽപ്പോരാ നിങ്ങളുടെ പള്ളിക്കൂടത്തിലെ തോട്ടങ്ങളിലും വീട്ടുപറമ്പിലും ഫലവൃക്ഷങ്ങൾ വച്ചുപിടിപ്പിക്കണം. അല്ലാതെ പഴക്കടയുടെ മുമ്പിൽപ്പോയി നോക്കിക്കൊതിച്ചുനിന്നിട്ട് കാര്യമെന്ത് ?

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ഭക്ഷണസാധനം | സാധാരണം | നിസ്സാരം |
| ആരോഗ്യം | ചന്തം | സ്ഥാനം |
| നിലനിറുത്തുക | വ്യാപിക്കുക | മനംകവരുക |
| വച്ചുപിടിപ്പിക്കുക | വംശം | പഴസ്സത്ത് |
| ഫലവൃക്ഷങ്ങൾ | ജനപ്പെരുപ്പം | സുലഭം |
| ശീതളപാനീയം | പ്രത്യേകത | കയറ്റുമതി |
| പോഷകാംശം | നേന്ത്രപ്പഴം | നിവൃത്തി |
| കണ്ണഞ്ചിക്കുക | വിദേശം | നില |

ചോദ്യങ്ങൾ:—

1. പഴങ്ങൾ ഭക്ഷിക്കുന്നതുകൊണ്ടുള്ള പ്രയോജനങ്ങൾ എന്തെല്ലാം?
2. നാട്ടിൽ കിട്ടുന്ന പഴങ്ങൾ ഏവ ?
3. കേരളത്തിലുണ്ടാവാത്തവയും കടയിൽനിന്നു വാങ്ങാവുന്നവയുമായ പഴങ്ങൾ ഏവ ?
4. പറങ്കിമാങ്ങയുടെ ഗുണമെന്ത് ?
5. നാടൻമാങ്ങയ്ക്കു പകരം കിട്ടിയ പഴമേത് ?
6. പഴങ്ങൾ നഷ്ടപ്പെടാതെ ഉപയോഗിക്കാൻ എന്തു മാർഗ്ഗം സ്വീകരിക്കാം ?

വാക്യത്തിൽ ഉപയോഗിക്കുക:—

മനംകവരുക, കണ്ണഞ്ചിക്കുക, വ്യാപിക്കുക, തിങ്ങിവളരുക, സുലഭം.

പാഠം 24

# അയൽക്കാരൻ ആർ?

''നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും സ്നേഹിക്കുക'' എന്ന് യഹൂദൻമാരുടെ വേദപുസ്തകത്തിൽ പറഞ്ഞിട്ടുണ്ട്. ഇതിനെക്കുറിച്ച് ഒരു നിയമപണ്ഡിതൻ ഒരിക്കൽ ശ്രീയേശുവിനോട് സംശയം ചോദിച്ചു. ആരാണ് അയൽക്കാരൻ എന്നായിരുന്നു അയാൾക്ക് അറിയേണ്ടത്. യേശുവിനെ പരീക്ഷിക്കുകയായിരുന്നു അയാളുടെ ഉദ്ദേശ്യം. അതിനു മറുപടിയായി യേശുദേവൻ ഒരു കഥ പറഞ്ഞു.

ഒരിക്കൽ ജറുസലം നഗരത്തിൽനിന്ന് ഒരാൾ ജെറിക്കോ എന്ന സ്ഥലത്തേക്ക് പോകുകയായിരുന്നു. വഴിക്കുവച്ച് കള്ളൻമാർ അയാളെ പിടികൂടി. കൈയിലുണ്ടായിരുന്ന സകല സാധനങ്ങളും അവർ തട്ടിപ്പറിച്ചു. അതിനുശേഷം അവർ അയാളെ അടിച്ച് അവശനാക്കി. മർദ്ദനമേറ്റ് മരിക്കാറായ ആ പാവത്തിനെ അവിടെ തള്ളിയിട്ട് കള്ളൻമാർ കടന്നുകളഞ്ഞു.

കുറച്ചുകഴിഞ്ഞപ്പോൾ ഒരു യഹൂദപുരോഹിതൻ ആ വഴിയേ വന്നു. പാതവക്കത്ത് വീണുകിടക്കുന്ന ആ സാധു മനുഷ്യനെക്കണ്ടപ്പോൾ പുരോഹിതൻ മുഖംതിരിച്ച് വഴിമാറി നടന്നുകളഞ്ഞു.

പിന്നെ, പള്ളിയിൽത്തന്നെ ജോലിക്കാരനായ വേറൊരു യഹൂദനും അതിലെ വന്നു. അയാളും കണ്ടു ശരീരമാസകലം മുറിവേറ്റ് അവശനായി അനങ്ങാൻവയ്യാതെ കിടക്കുന്ന ആ സഹോദരനെ. എന്നാൽ അയാളും പുരോഹിതൻ ചെയ്തതു പോലെ മുഖം തിരിച്ച് നടന്നുകളഞ്ഞതേയുള്ളൂ.

അതിനുശേഷം ആ വഴിക്കുവന്നത് ഒരു ശമര്യാക്കാരനായിരുന്നു. യഹൂദൻമാർ ശമര്യാക്കാരെ താണജാതിക്കാരായാണ് കരുതിവന്നത്. വഴിവക്കിൽ വീണുകിടന്നിരുന്ന യാത്രക്കാരനെ കണ്ടപ്പോൾ ശമര്യാക്കാരൻെറ മനസ്സലിഞ്ഞു. അയാൾ അടുത്തുചെന്ന് ആ വഴിപോക്കൻെറ മുറിവുകൾ പരിശോധിച്ചു. അവ കഴുകി മരുന്നു വച്ചുകെട്ടി. പിന്നെ അയാളെ മെല്ലെ തൻെറ കഴുതയുടെ പുറത്തെടുത്തുവച്ച് താങ്ങിപ്പിടിച്ചു നടന്ന് അടുത്ത പട്ടണത്തിലുള്ള സത്രത്തിലെത്തിച്ചു. രാത്രി മുഴുവൻ ആ ശമര്യാക്കാരൻ അയാളെ ശുശ്രൂഷിച്ചുകൊണ്ട് അരികത്തിരുന്നു.

പിറ്റേന്നു കാലത്ത് അയാാം സത്രത്തിൻെറ ഉടമസ്ഥനെ വിളിച്ചുവരുത്തി രണ്ടു വെള്ളിനാണയം കൊടുത്തിട്ട് ഇങ്ങനെ പറഞ്ഞു:

''തൽക്കാലം ഇതിരിക്കട്ടെ. അവശനായിക്കിടക്കുന്ന ഈ സഹോദരനെ നല്ലവണ്ണം ശുശ്രൂഷിക്കണേ! എനിക്ക് ജെറിക്കോവിലോളം അടിയന്തിരമായി പോകേണ്ടിയിരിക്കുന്നു. ഇയാാംക്ക് വേണ്ടതെല്ലാം ചെയ്തുകൊടുക്കണേ! ഒന്നിനും കുറവു വരരുത്. പണം പോരാതെ വരികയാണെങ്കിൽ, തിരിച്ചു വരുമ്പോാം ഞാൻ തന്നുകൊള്ളാം.''



കഥ ഇവിടെ നിർത്തിയിട്ട് യേശു നിയമപണ്ഡിതനോട് ചോദിച്ചു: ''പരുക്കേറ്റു വീണുകിടന്നിരുന്ന ആ മനുഷ്യന് ആരായിരുന്നു അയൽക്കാരൻ? ആ രണ്ട് യഹൂദൻമാരോ, അല്ല ശമര്യാക്കാരനോ?''

നിയമപണ്ഡിതൻ കുഴങ്ങി. അയാൾ ആലോചിച്ചു: ''ഇവർ മൂന്നുപേരിൽ ആരാണ് വാസ്തവത്തിൽ ആ പാവത്തിന് അയൽക്കാരൻ? ആദ്യം വന്ന രണ്ടുപേരും യഹൂദൻമാർ, ആ മനുഷ്യന്റെ സ്വന്തം വർഗ്ഗക്കാർ, സ്വന്തം നാട്ടുകാർ. മാത്രമല്ല, പള്ളിയിൽ ദേവപൂജ നടത്തുന്നവർ. എന്തുകൊണ്ടും ആ മനുഷ്യനോട് അനുകമ്പയും അടുപ്പവും തോന്നേണ്ടത് അവർക്കാണ്. ശമര്യാക്കാരനോ? അയാൾ അന്യദേശത്തുകാരൻ, അധഃകൃതൻ, യഹൂദൻമാർ അകറ്റി നിറുത്തുന്നവൻ. എന്നാൽ ആപത്തിൽപ്പെട്ട ആ മനുഷ്യനെ തുണയ്ക്കുവാൻ അയാൾക്കേ തോന്നിയുള്ളൂ.''

നിയമപണ്ഡിതൻ യേശുവിനോട് മറുപടി പറഞ്ഞു: ''ഭഗവാനേ, ആ പാവപ്പെട്ടവനോട് കരുണകാണിച്ചവൻതന്നെയാണ് അവന്റെ അയൽക്കാരൻ.''

''നിങ്ങളും അവനെപ്പോലെ ചെയ്യുവിൻ'' എന്ന് യേശു അരുളിച്ചെയ്തു.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| യഹൂദൻ | സഹോദരൻ | ചുഴിഞ്ഞാലോചിക്കുക |
| വേദപുസ്തകം | ശമര്യാക്കാരൻ | വാസ്തവം |
| നിയമപണ്ഡിതൻ | വഴിപോക്കൻ | സ്വന്തം |
| സംശയം | പരിശോധിച്ചു | ദേവപൂജ |
| പരീക്ഷിക്കുക | സത്രം | അന്യദേശം |
| ഉദ്ദേശ്യം | ശുശ്രൂഷിച്ചു | അധഃകൃതൻ |
| ഉടമസ്ഥൻ | തുണയ്ക്കുക | മർദ്ദനം |
| നാണയം | അരുളിച്ചെയ്യുക | പുരോഹിതൻ |
| പരുക്കേൽക്കുക | അടിയന്തിരം | |

ചോദ്യങ്ങൾ:—

1. ശ്രീയേശുവിനോട് യഹൂദപണ്ഡിതന്റെ ചോദ്യം എന്തായിരുന്നു?
2. ആരുടെ കഥ അദ്ദേഹം പറഞ്ഞു ?
3. വഴിയാത്രക്കാരൻ അവശനായി വഴിയിൽ കിടക്കുന്നത് ആരെല്ലാം കണ്ടു ?
4. ശമര്യാക്കാരൻ വഴിയാത്രക്കാരനുവേണ്ടി എന്തു ചെയ്തു ?
5. അയൽക്കാരൻ ആരാണ് ?

വാക്യത്തിൽ ഉപയോഗിക്കുക:—

തട്ടിപ്പറിക്കുക, അവശൻ, അരുളിച്ചെയ്യുക, അടിയന്തിരം.

പിരിച്ചെഴുതുക:—

| | | |
|---|---|---|
| അരികത്തിരുന്നു | — | അരികത്ത് + ഇരുന്നു |
| ആരായിരുന്നു | — | |
| ചുഴിഞ്ഞാലോചിച്ചു | — | |
| വേണ്ടതെല്ലാം | — | |
| മനസ്സലിഞ്ഞു | — | |

---

പാഠം 25

# ദ്രോണനും ദ്രുപദനും

## I

ദ്രോണനും ദ്രുപദനും സഹപാഠികളായിരുന്നു. ദ്രോണൻ ഒരു ഋഷികുമാരൻ, ദ്രുപദൻ രാജകുമാരനും. ഗുരുകുലത്തിൽ അവർ ഇരുവരും വളരെ സ്നേഹത്തോടെ വളർന്നു. ദ്രോണന് ഇഷ്ടമായതേ ദ്രുപദൻ പറയൂ; ഹിതമായതേ ചെയ്യൂ. വിട്ടു പിരിയാത്ത കൂട്ടുകാരായിരുന്നു അവർ.

അക്കാലത്ത് രാജകുമാരൻ മുനികുമാരനോട് പറഞ്ഞു: ''തോഴാ, ഞാൻ പാഞ്ചാലരാജാവിന്റെ മകനാണെന്നറിയാമല്ലോ. അച്ഛന്റെ കാലത്തിനുശേഷം ഞാൻ രാജാവാകും. അപ്പോൾ എന്റെ എല്ലാ സമ്പത്തും, എല്ലാ സുഖങ്ങളും, എല്ലാ ആഡംബരങ്ങളും തോഴന്റേതുമാകും. ഇതു സത്യമാണ്.''

ദ്രോണൻ രാജകുമാരന്റെ സ്നേഹമോർത്ത് സന്തോഷിച്ചു. എന്നാൽ സമ്പത്തിലും സുഖത്തിലും തീരെ ആശവച്ചില്ല.

വിദ്യാഭ്യാസം പൂർത്തിയാക്കി സ്നേഹിതൻമാർ ഗുരുകുലം വിട്ടു. ദ്രുപദൻ ഏറെത്താമസിയാതെ പാഞ്ചാലരാജ്യത്തിലെ രാജാവായി. ദ്രോണൻ തപസ്സിലും ധ്യാനത്തിലും മുഴുകി കുറെക്കാലം കഴിച്ചു. പിന്നീട് അച്ഛന്റെ ഉപദേശമനുസരിച്ച് വിവാഹം ചെയ്തു. അദ്ദേഹത്തിന് അശ്വത്ഥാമാവെന്നൊരു പുത്രനുമുണ്ടായി. അവൻ അതിബുദ്ധിമാനും ആദിത്യനെപ്പോലെ കാന്തിമാനുമായിരുന്നു. അച്ഛന്റെ അടുക്കൽനിന്ന് അവൻ എല്ലാവിദ്യകളും ബാല്യത്തിൽത്തന്നെ പഠിച്ചു. പുത്രനെക്കുറിച്ച് ദ്രോണനു തികഞ്ഞ അഭിമാനവും സന്തോഷവുമുണ്ടായിരുന്നു.

എന്നാൽ മകന്റെ എളിയ ആഗ്രഹങ്ങൾപോലും സാധിച്ചുകൊടുക്കാൻ ദരിദ്രനായ ദ്രോണനു കഴിഞ്ഞിരുന്നില്ല. ധനികരായ അയൽപക്കക്കാരുടെ കുട്ടികൾ പാലു കുടിക്കുന്നതു കണ്ടിട്ട് അശ്വത്ഥാമാവിനു കൊതി തോന്നി. ''ഒരു പശുവിനെ ദാനം കിട്ടിയാൽ എത്ര നന്നായിരുന്നു!'' എന്ന് അപ്പോഴാണ് ദ്രോണൻ ആശിച്ചത്. ശ്രമിച്ചുനോക്കി. പക്ഷേ ഫലിച്ചില്ല. കാരണം, എല്ലാ ഗുണവും തികഞ്ഞവരിൽനിന്നേ ദാനം വാങ്ങൂ എന്ന് അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. അങ്ങനെ ഗുണം തികഞ്ഞ ആരെയും അദ്ദേഹം കണ്ടതുമില്ല. അതിനാൽ

മകന്റെ ആഗ്രഹം നിറവേറാതെ തുടർന്നു. അപ്പോഴും അദ്ദേഹം ദ്രുപദന്റെ സത്യം ഓർക്കുകയോ ദ്രുപദന്റെ സഹായ ത്തോടെ ദാരിദ്ര്യം പരിഹരിക്കാൻ മുതിരുകയോ ചെയ്തില്ല.



അയൽപക്കത്തെ കുസൃതിക്കാരായ ബ്രാഹ്മണക്കുട്ടികൾ അശ്വത്ഥാമാവിനെ ഒന്നുപറ്റിക്കാൻ തീർച്ചയാക്കി. അരിമാവു കലക്കിയ വെള്ളം പാലാണെന്നു പറഞ്ഞ് അവർ ആ പാൽക്കൊ തിയനെക്കൊണ്ടു കുടിപ്പിച്ചു. ആ പാവമാകട്ടെ പല നാളായി കൊതിച്ചതു സാധിച്ചുവല്ലോ എന്നോർത്തു തുള്ളിച്ചാടി. അപ്പോൾ ബ്രാഹ്മണബാലൻമാർ കൈകൊട്ടിയാർത്തു. ബ്രാഹ്മണർ ഈ കഥ പറഞ്ഞ് ദ്രോണനെ പരിഹസിച്ചു. ഇത്

ദ്രോണന്റെ ഹൃദയത്തിൽ കൂരമ്പുപോലെ ആഞ്ഞുതറച്ചു. ''ഈ ദാരിദ്ര്യത്തിന് ഒരു പോംവഴി കാണണം. ഏതായാലും ഇവരുടെ പരിഹാസം കേട്ട് ഇവിടെ നിൽക്കാൻ വയ്യ'' എന്ന് അദ്ദേഹം ഉറപ്പിച്ചു. പെട്ടെന്ന് ദ്രോണൻ ദ്രുപദന്റെ പ്രതിജ്ഞയോർത്തു. മകനെയും പത്നിയെയും കൂട്ടിക്കൊണ്ട് പാഞ്ചാലരാജധാനിയിലേക്ക് ഉടനെ പുറപ്പെട്ടു.

രാജാവായി വാഴുന്ന ദ്രുപദൻ ആദ്യം ദ്രോണനെ തിരിച്ചറിഞ്ഞതേയില്ല. പഴയ കഥകളൊക്കെ പറഞ്ഞു കേൾപ്പിച്ചപ്പോൾ ദ്രുപദന്റെ പുരികം ചുളിഞ്ഞു, കണ്ണു ചുവന്നു. പാരുഷ്യത്തോടെ രാജാവു പറഞ്ഞു: ''എന്ത്? താൻ നമ്മുടെ തോഴനോ? നമ്മോട് സമത്വം അവകാശപ്പെടുകയോ? രാജാവിന് രാജാവല്ലാത്തവൻ എങ്ങനെ മിത്രമാകും? ധനികനും ദരിദ്രനും തമ്മിൽ എങ്ങനെ ഇണങ്ങും? ഒരു വാഗ്ദാനത്തെപ്പറ്റി താൻ പറഞ്ഞല്ലോ. അങ്ങനെ ഒന്ന് ചെയ്തതായി നാം ഓർക്കുന്നതേയില്ല. ശരി, ഏതായാലും തേടിപ്പിടിച്ച് ഈ അന്തിനേരത്ത് ഇവിടെ വന്നല്ലോ. ഒരു നേരത്തെ ഊണ് തരാം. പിന്നെ ഇവിടെ കണ്ടുപോകരുത്.''

ദ്രോണൻ ആ ഊണിന് നിന്നില്ല. ''ഈ അഹങ്കാരിയെ ആവുംവേഗം ഒരു പാഠം പഠിപ്പിച്ചേ ദ്രോണൻ അടങ്ങൂ'' എന്ന് പ്രതിജ്ഞ ചെയ്ത് ദുഃഖത്തിൽ മുഴുകിയ പുത്രനോടും പത്നിയോടും കൂടി അവിടെനിന്നിറങ്ങി.

### അഭ്യാസം

പദങ്ങൾ:—

| | | | |
|---|---|---|---|
| സഹപാഠി | ആശിക്കുക | ദാനം | ആർക്കുക |
| ഋഷി | പരിഹരിക്കുക | അതിബുദ്ധി | പ്രതിജ്ഞ |
| ഗുരുകുലം | പാരുഷ്യം | പത്നി | ആഡംബരം |
| ഹിതം | കാന്തിമാൻ | അനുസരിച്ച് | ധ്യാനം |
| സമ്പത്ത് | തികഞ്ഞു | കുസൃതി | ദാരിദ്ര്യം |

ചോദ്യങ്ങൾ:—

1. ചെറുപ്പകാലത്ത് ദ്രോണനും ദ്രുപദനും എങ്ങനെ കഴിഞ്ഞു?
2. ഗുരുകുലം വിട്ടപ്പോൾ ദ്രുപദൻ ദ്രോണനോട് എന്തു പറഞ്ഞു?
3. ദ്രോണരുടെ കഷ്ടപ്പാട് എന്തൊക്കെയായിരുന്നു?
4. കുസൃതിക്കാരായ കുട്ടികൾ അശ്വത്ഥാമാവിനെ എങ്ങനെ കളിയാക്കി?
5. ദാരിദ്ര്യം പോക്കാൻ ദ്രോണർ എന്തുചെയ്യാൻ ഉറച്ചു?

വിശേഷണങ്ങൾക്കടിയിൽ വരയ്ക്കുക:—

സ്നേഹം, വളരെ, തോഴൻ, തീരെ, ഗുരുകുലം, തികഞ്ഞ, ആഗ്രഹം, പഴയ, രാജാവ്, കഥ.

പാഠം 26

# ദ്രോണനും ദ്രുപദനും

## II

പാഞ്ചാലരാജാവിനാൽ അപമാനിക്കപ്പെട്ട ദ്രോണൻ നേരെ ഹസ്തിനപുരത്തിലേക്കാണ് പോയത്. ധൃതരാഷ്ട്രരായിരുന്നു അന്ന് ഹസ്തിനപുരത്തിലെ രാജാവ്. അദ്ദേഹത്തിനു നൂറു പുത്രൻമാരുണ്ടായിരുന്നു. കൗരവരെന്നാണ് അവരെ വിളിച്ചിരുന്നത്. ധൃതരാഷ്ട്രൻെറ അനുജനായ പാണ്ഡു മരിച്ചു പോയിരുന്നു. അഞ്ചുമക്കളുണ്ടായിരുന്നു പാണ്ഡുവിന്. പാണ്ഡവൻമാരെന്ന് അവർ അറിയപ്പെട്ടിരുന്നു. അശ്വത്ഥാമാവിൻെറ അമ്മാവനായ കൃപാചാര്യൻ കൗരവൻമാരെയും പാണ്ഡവൻമാരെയും ആയുധവിദ്യ പഠിപ്പിക്കാൻ ഹസ്തിനപുരത്തിൽ താമസിക്കുകയാണ്. കൃപരുടെ ഗൃഹത്തിൽ ദ്രോണൻ കുടുംബത്തോടുകൂടി കുറെനാഠം ആരും അറിയാതെ പാർത്തു.

അക്കാലത്ത് ഒരു ദിവസം രാജകുമാരൻമാർ നഗരത്തിനു പുറത്തുള്ള പുൽമൈതാനത്തിൽ ''കുട്ടിയും കോലും'' കളിക്കുകയായിരുന്നു. ഊക്കിലടിച്ചപ്പോൾ ''കുട്ടി'' തെറിച്ച് ഒരു പൊട്ടക്കിണറ്റിൽ വീണുപോയി. അതെടുക്കാൻ ഒരു വഴിയും കാണാതെ അവർ മിഴിച്ചുനിന്നു.

അകലെ ഒരു ബ്രാഹ്മണൻ ഇതെല്ലാം നോക്കി നിൽക്കുന്നത് അവർ കണ്ടു. കറുത്തുമെലിഞ്ഞ ശരീരം, തലയാകെ നരച്ചിരിക്കുന്നു എങ്കിലും മുഖത്തിനു നല്ല തേജസ്സുണ്ട്. കുമാരൻമാർ അദ്ദേഹത്തെ സമീപിച്ചു. ബ്രാഹ്മണൻ പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു: '' 'കുട്ടി' കിണറ്റിൽ വീണുപോയി; എടുക്കാൻ വയ്യ, അല്ലേ? കഷ്ടം! നിങ്ങൾ രാജവംശത്തിൽ പിറന്നവരും അസ്ത്രവിദ്യ പഠിച്ചവരുമല്ലേ? നിങ്ങളുടെ പഠിപ്പ് മഹാമോശം. ആ 'കുട്ടി' മാത്രമല്ല ഈ മോതിരവും ഞാൻ അമ്പെയ്തു കിണറ്റിൽനിന്നെടുക്കാം.''

ദ്രോണൻ കിണറ്റിനരികിലേക്കു നടന്നു. തൻെറ വിരലിൽ കിടന്ന മോതിരം ഊരി കിണറ്റിലിട്ടു. പിന്നെ ഒരുപിടി പുല്ലു പറിച്ചെടുത്ത് മന്ത്രം ജപിച്ചു. മന്ത്രശക്തികൊണ്ട് പുൽക്കൊടികൾ ശരങ്ങളായി മാറി. അവയിലൊന്ന് വില്ലിലണച്ച് ''കുട്ടി''ക്കുനേരെ തൊടുത്തുവിട്ടു. ശരം ''കുട്ടി''യിൽ

ചെന്നു തറച്ചു. ദ്രോണൻ പിന്നെയും ഒരമ്പു തൊടുത്തു. അത് ആദ്യത്തെ ശരത്തിൻെറ കടയ്ക്കൽ ചെന്നുകൊണ്ടു. ഇങ്ങനെ അമ്പിനുമീതെ അമ്പെയ്ത് നീളമേറിയ ഒരു ശരനിരയുണ്ടാക്കി. ഒടുവിലെയ്ത ശരത്തിൻെറ കടപിടിച്ചുവലിച്ച് ''കുട്ടി'' വെളിയിലെടുത്തു.

ബ്രാഹ്മണൻെറ അസ്ത്രപ്രയോഗസാമർത്ഥ്യം കണ്ട് രാജകുമാരൻമാർ അദ്ഭുതപ്പെട്ടു. ആ മോതിരവും ''ഇങ്ങനെ എടുക്കാമോ?''എന്ന് അവർ ചോദിച്ചു. ''എടുക്കാം കണ്ടു കൊൾക'' എന്നുപറഞ്ഞ് അദ്ദേഹം ഒന്നിനു പിന്നാലെ മറ്റൊന്നായി ശരങ്ങൾ തൊടുത്തുവിട്ട് മോതിരവും പുറത്തെടുത്തു.

രാജകുമാരൻമാർ മുത്തച്ഛനായ ഭീഷ്മരുടെ അരികിലേക്ക് ഓടിച്ചെന്നു. ബ്രാഹ്മണൻ കാണിച്ച അദ്ഭുതകരമായ വിദ്യ അദ്ദേഹത്തെ വർണ്ണിച്ചുകേൾപ്പിച്ചു. അന്നു ജീവിച്ചിരുന്ന യോദ്ധാക്കളിൽ മുമ്പനും ആയുധവിദ്യയുടെ മറുകര കണ്ടയാളുമായിരുന്നു ഭീഷ്മർ. ഉണ്ണികളെ പഠിപ്പിക്കാൻ യോഗ്യനായ ഒരു ആചാര്യനെ കിട്ടിയാൽകൊള്ളാമെന്ന് ആശിച്ചു കഴിയുകയായിരുന്നു അദ്ദേഹം. ''ദ്രോണനെ കിട്ടിയെങ്കിൽ!'' എന്ന് അദ്ദേഹം പലപ്പോഴും വിചാരിച്ചിട്ടുണ്ട്. കുട്ടികൾ കൊണ്ടുവന്ന അദ്ഭുതവാർത്ത കേട്ടപ്പോൾ തേടിയ വള്ളി കാലിൽ ചുറ്റി എന്ന് അദ്ദേഹം സന്തോഷിച്ചു. ഉടനെ ദ്രോണനെ വരുത്തി, വളരെ സൽക്കരിച്ച് കൗരവൻമാരുടെയും പാണ്ഡവൻമാരുടെയും ഗുരുവായി വാഴിച്ചു.

എല്ലാ സുഖസൗകര്യങ്ങളുമുള്ള മനോഹരമായ ഒരു കൊട്ടാരത്തിൽ അദ്ദേഹത്തെ പാർപ്പിച്ചു.

വിദ്യാരംഭത്തിനുമുമ്പ് ഗുരുനാഥൻ രാജകുമാരൻമാരോട് പറഞ്ഞു: ''ഉണ്ണികളെ, എനിക്ക് ഒരാഗ്രഹമുണ്ട്. പഠിപ്പ് പൂർത്തിയായാൽ നിങ്ങൾ അതു സാധിച്ചുതരണം.'' ഗുരുവിൻെറ അഭിലാഷമെന്തെന്നറിയാതെ എങ്ങനെ വാക്കുകൊടുക്കും എന്നു സംശയിച്ച് ദുര്യോധനൻതൊട്ടുള്ള കൗരവൻമാർ മിണ്ടാതിരുന്നതേയുള്ളൂ. എന്നാൽ പാണ്ഡവൻമാരിൽ മൂന്നാമനായ അർജ്ജുനൻ ഗുരുവിൻെറ ആഗ്രഹം എന്തുതന്നെയായാലും താൻ അത് നിറവേറ്റുമെന്ന് തെല്ലും ശങ്കകൂടാതെ പ്രതിജ്ഞചെയ്തു. ആചാര്യൻ ശിഷ്യനെ കെട്ടിപ്പുണർന്ന് നെറുകയിൽ മുകർന്നു.

ദ്രോണൻ എല്ലാ കുമാരൻമാരെയും വളരെ ശ്രദ്ധയോടെ പഠിപ്പിച്ചു. അവർ ഓരോരുത്തരും ഒരായുധത്തിൻെറയല്ലെങ്കിൽ മറ്റൊന്നിൻെറ പ്രയോഗത്തിൽ സമർത്ഥരാവുകയും ചെയ്തു. എല്ലാ ശിഷ്യരിലുംവച്ച് വമ്പനും മുമ്പനും അർജ്ജുനൻ തന്നെയായിരുന്നു. സന്തുഷ്ടനായ ദ്രോണൻ പല ദിവ്യാസ്ത്രങ്ങളും അർജ്ജുനന് ഉപദേശിച്ചുകൊടുത്തു. ''നിന്നെ ജയിക്കാൻ മണ്ണിലും വിണ്ണിലും ആരുമുണ്ടാവുകയില്ല'' എന്ന് അനുഗ്രഹിക്കുകയും ചെയ്തു.

ഗുരുദക്ഷിണയ്ക്കുള്ള സമയമായി. ശിഷ്യൻമാർ ഗുരുവിൻെറ അഭീഷ്ടമറിയുവാൻ കാത്തുനിൽക്കുകയാണ്. ആചാര്യൻ തൊണ്ടയിടറിക്കൊണ്ടു പറഞ്ഞു:

''ഉണ്ണികളെ, എനിക്ക് ഒരാഗ്രഹമേയുള്ളൂ. പാഞ്ചാല രാജാവായ ദ്രുപദനെ നിങ്ങൾ പിടിച്ചുകെട്ടി കൊണ്ടുവരണം.''

ദുര്യോധനനും സഹോദരൻമാരും പടകൂട്ടി പുറപ്പെട്ടു. എന്നാൽ ദ്രുപദൻെറ സൈന്യം അവരെ തോൽപ്പിച്ചോടിച്ചു. പിന്നെ പാണ്ഡവരുടെ ഊഴമായി. അവർ ഗുരുനാഥനെ നമസ്കരിച്ച് അനുഗ്രഹംവാങ്ങി പുറപ്പെട്ടു. അർജ്ജുനനായിരുന്നു അവരുടെ നേതാവ്. ദ്രുപദനും പാണ്ഡവരും തമ്മിൽ അതിഭയങ്കരമായ യുദ്ധം നടന്നു. ദ്രുപദൻെറ പട മുഴുവൻ ചത്തൊടുങ്ങി. അവസാനം രാജാവ് സ്വയം അർജ്ജുനനോടു പട പൊരുതുവാൻ എത്തി. അർജ്ജുനൻ എതിരാളിയുടെ തേരാളിയെയും കുതിരയെയും അമ്പെയ്തുകൊന്നു. ദ്രുപദനെ പിടിച്ചുകെട്ടി കൊണ്ടുവന്ന് ഗുരുനാഥനു കാഴ്ചവച്ചു.

ദ്രോണൻ ദ്രുപദനെ നോക്കിപ്പറഞ്ഞു: ''സ്നേഹിതാ, ക്ഷമിക്കണം. ഗുരുകുലത്തിൽവച്ച് ആരംഭിച്ചതാണ് നമ്മുടെ സ്നേഹം. അത് എന്നും നിലനിൽക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. എന്നാൽ രാജാവല്ലാത്തവനും രാജാവും തമ്മിൽ സ്നേഹിതൻമാരായിത്തുടരാൻ പാടില്ലെന്ന് അങ്ങു പറഞ്ഞു. അതുകൊണ്ടാണ് ഞാൻ യുദ്ധം ചെയ്ത് അങ്ങയുടെ രാജ്യം പിടിച്ചടക്കിയത്. പഴയ തോഴനോട് നേരിട്ടുനിന്നുപൊരുതാൻ എൻെറ മനസ്സ് അനുവദിച്ചില്ല. അതിനാലാണ് ശിഷ്യനെ നിയോഗിച്ചത്. ഇപ്പോൾ ഞാൻ രാജാവായി. അങ്ങ് രാജാവല്ലാതെയുമായി. ഈ നിലയും നമ്മുടെ സ്നേഹം തുടർന്നു

പോകുവാൻ തടസ്സമാണല്ലോ. അതിനാൽ രാജ്യത്തിൻെറ പകുതിഭാഗം എനിക്കുവേണ്ടി അങ്ങ് സ്വീകരിച്ചാലും. അർജ്ജുനാ, ദ്രുപദരാജാവിനെ കെട്ടഴിച്ചുവിടൂ. എല്ലാ അപരാധങ്ങളും പൊറുക്കാൻ അപേക്ഷിച്ചുകൊണ്ട് അദ്ദേഹത്തിൻെറ പാദങ്ങളിൽവീണ് നമസ്കരിക്കൂ.''

### അഭ്യാസം

പദങ്ങൾ:—

| | | | |
|---|---|---|---|
| അപമാനം | സാമർത്ഥ്യം | പുണരുക | വിണ്ണ് |
| ആചാര്യൻ | നിയോഗിക്കുക | വാഴിക്കുക | അഭീഷ്ടം |
| ആയുധവിദ്യ | വർണ്ണിക്കുക | മുത്തച്ഛൻ | ഊഴം |
| പാർക്കുക | യോദ്ധാക്കൾ | സ്വീകരിക്കുക | നേതാവ് |
| തേജസ്സ് | യോഗ്യൻ | പൊറുക്കുക | പടപൊരുതുക |
| സമീപിക്കുക | ആരംഭം | സന്തുഷ്ടൻ | പരാജിതൻ |
| അസ്ത്രവിദ്യ | അഭിലാഷം | ദിവ്യാസ്ത്രം | അപരാധം |
| ശരം | പൂർത്തിയാവുക | അനുഗ്രഹിക്കുക | പാദം |
| നിര | | | |

ചോദ്യങ്ങൾ:—

1. കൗരവൻമാരും പാണ്ഡവൻമാരും ആരായിരുന്നു ?
2. എന്തെല്ലാം അഭ്യാസങ്ങൾ കാണിച്ച് ദ്രോണൻ കുട്ടികളെ അദ്ഭുതപ്പെടുത്തി ?
3. ഗുരുദക്ഷിണയായി ദ്രോണൻ ആവശ്യപ്പെട്ടത് എന്താണ് ?
4. ആരാണ് ദ്രുപദനെ പിടിച്ചുകെട്ടിക്കൊണ്ടുവന്നത്?
5. ദ്രുപദൻ ദ്രോണനോട് എന്തു പറഞ്ഞു ?
6. ദ്രോണൻ അർജ്ജുനനോട് ആജ്ഞാപിച്ചതെന്ത്?

വാക്യത്തിൽ ഉപയോഗിക്കുക:—

സമീപിക്കുക, അനുഗ്രഹിക്കുക, പടപൊരുതുക, നിയോഗിക്കുക, പൊറുക്കുക, പൂർത്തിയാവുക, വർണ്ണിക്കുക.

---

പാഠം 27

# പൊന്നോണം

നെല്ലിൻതോളിലകൈവെച്ചുനിന്നു
നെല്ലിപ്പൂവൊക്കെ കണ്ണുതുറന്നു
ചിന്നും വെൺമുകിൽ കേസരം പോലെ
മിന്നും ചിങ്ങത്തെക്കാണുവാൻ മേലെ.
പൊന്നിൻ കുത്തുവിളക്കുമായ് വന്നു
മുന്നിൽമുക്കുറ്റി ചാലെ നിരന്നു,
പൂവിൽമുങ്ങിയ പൊന്നോണനാളെ
പൂർണ്ണാമോദമെതിരേൽക്കാൻ നീളെ.

ചെമ്പൊൽത്താമര പൊൻകുടനീർത്തി;
ആമ്പൽപ്പൊയ്കകരം താലമുയർത്തി;
തുമ്പ പൂവാരിവാരിയെറിഞ്ഞു;
തുമ്പംതൻ നിഴൽപോലുമൊഴിഞ്ഞു.
തെച്ചി, മന്ദാരം, ചേമന്തി, പാറും
പിച്ചിയീവകപ്പൂവുകരംതോറും
നൃത്തം ചെയ്യുന്നു കേരളനാടിൻ—
ചിത്തം ചന്ദനത്തെന്നലിൽക്കൂടി.
വാനിന്നേവമസൂയവളർത്തി
വാഴ്ക മാവേലി മംഗളമൂർത്തി.

[ജി. ശങ്കരക്കുറുപ്പ്

അഭ്യാസം

1. നെല്ലിപ്പൂക്കരം കണ്ണുതുറന്നത് ആരെ കാണാനായിരുന്നു ?

[കുറിപ്പ്:—വിദ്യാർത്ഥികരം ഉത്തരം പറഞ്ഞില്ലെങ്കിൽ 'മുകളിലുള്ള സിംഹത്തെ കാണാൻ' എന്ന് അധ്യാപകൻ പറഞ്ഞുകൊടുക്കണം.]

2. സിംഹം എന്ന അർത്ഥത്തിൽ ഇവിടെയുള്ള പദമേത് ? (ചിങ്ങം)
3. ചിങ്ങമാസമാകുന്ന സിംഹത്തിൻെറ കേസരം (കുഞ്ചിരോമം) ആയി കവി ഏതിനെയാണ് കൽപ്പിച്ചിരിക്കുന്നത് ?
4. ആരുടെ ചുമലിലാണ് നെല്ലിപ്പൂക്കരം കൈവച്ചുനിന്നത് ?
5. കുത്തുവിളക്കുമായി മുന്നിൽ നിരന്നത് ആരാണ് ?
6. ആരെ എതിരേൽക്കാനാണ് അവർ അങ്ങനെ നിരന്നത് ?
7. ഈ എതിരേൽപ്പിൽ താമരപ്പൂക്കരം എന്തു ചെയ്തു ?
8. ആരാണ് താലമുയർത്തിയത് ?
9. തുമ്പച്ചെടികരം എന്തു ചെയ്തു ?
10. 'നിഴൽപോലുമൊഴിഞ്ഞ്'—എന്തിൻെറ നിഴൽ?
11. കേരളനാട്ടിൻെറ ചിത്തം നൃത്തം വയ്ക്കുന്നത് ഏതേതു പൂക്കളിലാണ് കവി കാണുന്നത് ?
12. ഇവയെ നൃത്തം ചെയ്യിക്കുന്നത് ആർ ?
13. വാനിൻെറ അസൂയയ്ക്ക് കാരണമെന്ത് ?

പ്രവർത്തനം:—

'പൊന്നോണ'ത്തിൽ പൂക്കളെക്കുറിച്ചു മാത്രമാണ് കവി പാടിയിട്ടുള്ളത്. 'ഓണക്കാഴ്ച'യിൽ അങ്ങനെയാണോ? അല്ലെങ്കിൽ വേറെ എന്തിനെക്കുറിച്ചുകൂടി പാടിയിട്ടുണ്ടെന്നു പറയുക? മുകളിലുള്ള സിംഹത്തെ നോക്കിനിൽക്കുന്ന നെല്ലിപ്പൂക്കളുടെ ചിത്രം വരയ്ക്കുക.

പാഠം 28

# പൂമ്പാറ്റ

ഇളവെയിലിൽ പൂക്കളോടൊപ്പം നൃത്തം വയ്ക്കുന്ന പൂമ്പാറ്റകളെ കണ്ടിട്ടില്ലേ? എന്തൊരു ചന്തം! എന്തൊരു ചേർച്ച!

പൂമ്പാറ്റകളെ പിടിക്കാൻ നിങ്ങൾ അവയുടെ പിന്നാലെ ഓടാറില്ലേ? എന്തൊരു നിറപ്പകിട്ടാണവയ്ക്ക്! **ചിലപ്പോൾ**, പൂന്തോട്ടത്തിൽ അവ കൂട്ടംകൂട്ടമായി എങ്ങുനിന്നോ വന്നെത്തും. എവിടെനിന്നാണ് അവ വരുന്നത് എന്നു നിങ്ങൾ ആലോചിച്ചു നോക്കിയിട്ടുണ്ടോ?



പൂമ്പാറ്റയുടെ ചരിത്രം വളരെ രസകരമാണ്. തോട്ടത്തിലുള്ള മരങ്ങളുടെയും ചെടികളുടെയും ഇലകൾ സൂക്ഷ്മമായി പരിശോധിച്ചാൽ ചിലതിന്റെ അടിയിൽ കടുകുമണിയോളം മാത്രം വലിപ്പമുള്ള മുട്ടകൾ ഒട്ടിപ്പിടിച്ചിരിക്കുന്നതു

കാണാം. ഇവയിൽ നിന്നാണ് അതിമനോഹരങ്ങളായ ചിത്രശലഭങ്ങൾ ഉണ്ടാകുന്നത് എന്നു പറഞ്ഞാൽ ആരു വിശ്വസിക്കും? എന്നാൽ വാസ്തവം അതാണ്.

ഈ മുട്ടകൾ നിങ്ങൾ ദിവസേന പോയി നോക്കുക. ഏതാനും ദിവസംകൊണ്ട് അവ വിരിഞ്ഞ് ഒരുതരം പുഴുക്കൾ പുറത്തുവരും. ഇവയെ ശലഭപോതങ്ങൾ എന്നു വിളിക്കുന്നു. ഇവയ്ക്ക് തെല്ലും അഴകുണ്ടായിരിക്കുകയില്ല. ശലഭപോതങ്ങൾ ഇല തിന്നു വളരുന്നു. വല്ലാത്ത തീറ്റക്കൊതിയൻമാരാണിവ. ചിലപ്പോൾ തോട്ടത്തിലെ സസ്യങ്ങളുടെ ഇലയെല്ലാം ആരോ കരണ്ടുകളഞ്ഞതായി കാണാറില്ലേ? ആ പണിപറ്റിക്കുന്നത് ഈ തീറ്റക്കൊതിയൻമാരാണ്. ഇല മാത്രമല്ല അവ തിന്നുമുടിക്കുന്നത്. ചെടിയുടെ തണ്ട്, മൊട്ട്, പൂവ്, ഇളംകായ് ഇവയൊന്നും അവർ വിടില്ല. ഇങ്ങനെ ധാരാളം തിന്നുന്നതുകൊണ്ട് അവ വളരെ വേഗത്തിൽ വളർച്ച പ്രാപിക്കും.

ശലഭപോതം വളർന്നുവരുമ്പോൾ അതിൻെറ പുറംതോൽ പൊട്ടി ഉരിഞ്ഞുപോകും. പുതിയ തോൽ വരികയും ചെയ്യും. പൂർണ്ണമായി വളരുന്നതിനുമുമ്പ് ശലഭപോതങ്ങൾ നാലോ അഞ്ചോ തവണ പുറന്തോടു മാറ്റും.

വളർച്ച തികഞ്ഞാൽ ശലഭപോതം തീറ്റ നിറുത്തുകയായി. സ്വശരീരത്തിൽനിന്ന് ഒഴുകുന്ന ഒരുതരം പശകൊണ്ട് നൂറ്റുണ്ടാക്കിയ നൂലിൻമേൽ ഒരു ഇലയിൽനിന്നോ ചില്ലയിൽ നിന്നോ തലകീഴായി അതു തൂങ്ങിക്കിടക്കും. ഇങ്ങനെ തൂങ്ങിക്കിടക്കുമ്പോഴും അതിൻെറ തോൽ ഉരിഞ്ഞുപോയി പുതിയ ചർമ്മം വരും. കുറച്ചുദിവസം കഴിഞ്ഞാൽ ശലഭപോതം ശരീരം മുഴുവൻ ഒരു ഉറകൊണ്ട് മൂടിക്കളയും. ഈ ഉറയുണ്ടാക്കുന്നതും മുമ്പറഞ്ഞ പശനൂൽകൊണ്ടുതന്നെയാണ്. ഈ ദശയിൽ അത് ആഹാരം തീരെ കഴിക്കാതെ ഒരു നീണ്ട ഉറക്കത്തിൽ മുഴുകുന്നു. ഏതാനും ദിവസങ്ങൾ കഴിയുമ്പോൾ കൂടുപൊളിഞ്ഞ് പുറത്തുവരുന്നത് ശലഭപോതമല്ല, ചിത്രശലഭമാണ്. പുഴു വിചിത്രമായ ചിത്രശലഭമായി മാറിക്കഴിഞ്ഞിരിക്കുന്നു! നിറപ്പകിട്ടുള്ള ചിറകുകൾ, നീണ്ട തുമ്പിക്കൈ, രണ്ടു കൊമ്പ്, ആറ് കാലും; ഇതാണ് അതിൻെറ രൂപം. എന്നാൽ ചിറകു മാത്രമേ പെട്ടെന്നു നമ്മുടെ കണ്ണിൽപ്പെടുകയുള്ളൂ. മറ്റുള്ള

അവയവങ്ങറം കാണണമെങ്കിൽ സൂക്ഷിച്ചുനോക്കണം. പൂമ്പാറ്റയ്ക്ക് മണവും രുചിയും സ്പർശവും അറിയാൻ കഴിയുന്നത് കൊമ്പുകളുടെ സഹായത്താലാണ്. തുമ്പിക്കൈ എന്തിനാണെന്നോ? പൂക്കളിൽനിന്ന് തേൻ വലിച്ചുകുടിക്കാൻ തന്നെ.



പുഴുവായിരുന്നപ്പോറം കയ്പും ചവർപ്പുമുള്ള ഇലകളായിരുന്നല്ലോ ആഹാരം. ഇപ്പോറം മട്ടാകെ മാറിയിരിക്കുന്നു. രൂപത്തിൽ മാത്രമല്ല സ്വഭാവത്തിലും ഉണ്ട് ഈ മാറ്റം. പൂന്തേനും പൂമ്പൊടിയുമല്ലാതെ വേറൊരാഹാരവും ഇന്ന് അതിനിഷ്ടമല്ല.

ആരെയും ഉപദ്രവിക്കാത്ത, എല്ലാവരുടെയും മനം കവരുന്ന ചിത്രശലഭങ്ങറംക്ക് എങ്ങും ശത്രുക്കളേ ഉള്ളൂ. പക്ഷികറം, ഇഴജന്തുക്കറം, കടന്നലുകറം, ചിലന്തികറം ഇവയെല്ലാം പൂമ്പാറ്റകളെ പിടിച്ചു തിന്നുന്നു. എന്നാൽ പൂക്കളിലും പൂങ്കുലകളിലും പറ്റിച്ചേർന്നിരിക്കുന്ന പൂമ്പാറ്റകളെ ശത്രുക്കറംക്ക് അത്ര എളുപ്പത്തിൽ തിരിച്ചറിയാൻ സാധ്യമല്ല. അങ്ങനെ പ്രകൃതി അവയെ ഒട്ടൊക്കെ രക്ഷിക്കുന്നു.

എങ്കിലും മൂന്നുനാലു ദിവസമേ ഏതു പൂമ്പാറ്റയ്ക്കും ആയുസ്സുള്ളൂ. അതിനിടയിൽ പെൺശലഭം വംശത്തെ

നിലനിറുത്തുന്നതിനുവേണ്ടി ഇലകളുടെ അടിയിൽ ആരും കാണാത്തിടത്ത് കുറെ മുട്ടകളിടുന്നു. സ്വശരീരത്തിൽനിന്ന് ഊറിവരുന്ന പശകൊണ്ട് അവയെ ഇലയോടു ചേർത്ത് ഒട്ടിക്കുന്നു. അങ്ങനെ തൻെറ ചുമതല നിർവ്വഹിക്കുന്നു. പിന്നീട് പൂമ്പാറ്റ അധികം ജീവിച്ചിരിക്കുന്നില്ല. പ്രകൃതിയാണ് പിന്നെ ആ മുട്ടകളെയും അവ വിരിഞ്ഞു പുറത്തുവരുന്ന കുട്ടികളെയും രക്ഷിക്കുന്നത്.

തൻെറ ചുരുങ്ങിയ ജീവിതകാലത്തിനിടയിൽ പൂമ്പാറ്റ നമുക്ക് വലിയ ഉപകാരം ചെയ്യുന്നുണ്ട്. ആൺപൂവിലെ പൂമ്പൊടി പെൺപൂവിലെത്തിച്ച് സസ്യങ്ങളിൽ കായുണ്ടാക്കുവാൻ അത് സഹായിക്കുന്നു. ഈ കായ്കൾ നമ്മുടെ ആഹാരമാണ്. സസ്യത്തിൻെറ വംശം നിലനിറുത്തുന്ന വിത്തുകൾ കായ്കളിലാണ് അടങ്ങിയിരിക്കുന്നത്. നോക്കൂ, ഒരു ചെറിയ ജീവിയെക്കൊണ്ട് പ്രകൃതി നിർവ്വഹിക്കുന്ന അദ്ഭുതകരമായ കാര്യങ്ങൾ.

## അഭ്യാസം

പദങ്ങൾ :—

| | | | |
|---|---|---|---|
| ചേർച്ച | പണിപറ്റിക്കുക | ഉറ | ആയുസ്സ് |
| നിറപ്പകിട്ട് | അവയവം | ദശ | ചുമതല |
| സൂക്ഷ്മം | തിന്നുമുടിക്കുക | വിചിത്രം | നിർവ്വഹിക്കുക |
| ചിത്രശലഭം | പ്രാപിക്കുക | സ്പർശം | ഉപകാരം |
| ദിവസേന | കീടം | ഇഴജന്തു | നിലനിർത്തുക |
| തീറ്റക്കൊതി | നൂറ്റ് | കടന്നൽ | ശലഭപോതം |
| സസ്യം | ചർമ്മം | പൂങ്കുല | |

ചോദ്യങ്ങൾ:—

1. പൂമ്പാറ്റയുടെ ചരിത്രം ചുരുക്കി എഴുതുക.
2. പൂമ്പാറ്റയുടെ ശരീരം വർണ്ണിക്കുക.
3. ശലഭപോതം എങ്ങനെയാണ് കൂടുകെട്ടുന്നത് ?
4. പൂമ്പാറ്റയെക്കൊണ്ട് മനുഷ്യനുള്ള ഉപയോഗങ്ങളെന്തെല്ലാം ?

വാക്യത്തിൽ ഉപയോഗിക്കുക:—

പണിപറ്റിക്കുക, തിന്നുമുടിക്കുക, പ്രാപിക്കുക, അവയവം, നിർവ്വഹിക്കുക, നിലനിറുത്തുക.

ആഖ്യ വേർതിരിച്ചെഴുതുക:—

ശലഭപോതങ്ങൾ ഇലതിന്നു വളരുന്നു.

ചിലപ്പോൾ പൂന്തോട്ടത്തിൽ അവ കൂട്ടംകൂട്ടമായി എങ്ങുനിന്നോ വന്നെത്തും.

അവ വളരെ വേഗത്തിൽ വളർച്ച പ്രാപിക്കും.

പക്ഷികൾ, ഇഴജന്തുക്കൾ ഇവയെല്ലാം പൂമ്പാറ്റകളെ പിടിച്ചു തിന്നുന്നു. പ്രകൃതി അവയെ ഒട്ടൊക്കെ രക്ഷിക്കുന്നു.

പാഠം 29

# ചക്രങ്ങൾ! ചക്രങ്ങൾ!

''സതീശ്, സതീശ്, ഇങ്ങോട്ടു വരൂ.''

''എന്താ ജോണി, വിശേഷം?''

''വിശേഷമുണ്ട്, വരൂ. പറയാം.''

സതീശ് ഓടിവന്നു. ജോണി കീശയിൽനിന്ന് കുറെ ചോക്കലേറ്റെടുത്ത് സതീശന് കൊടുത്തിട്ടു പറഞ്ഞു:

''ഇന്നെൻെറ പിറന്നാളാണ്.''

സതീശ്: ഓ, അങ്ങനെയോ? എൻെറ അനുമോദനങ്ങൾ. സൽക്കാരം ഈ ചോക്കലേറ്റുകൊണ്ട് കഴിഞ്ഞുവോ?

ജോണി: ഇല്ല, ഇല്ല. പിറന്നാൾ സമ്മാനമായി ഒരു സൈക്കിൾ വാങ്ങിത്തരാമെന്ന് അച്ഛൻ പറഞ്ഞിട്ടുണ്ട്. ഇന്നു വൈകുന്നേരം കൊണ്ടുവരും. രണ്ടു സീറ്റുള്ളതായിരിക്കണം എന്ന് ഞാൻ പ്രത്യേകം പറഞ്ഞിട്ടുണ്ട്. നമുക്ക് രണ്ടുപേർക്കും ഒന്നിച്ചു സവാരി ചെയ്യാം.

സതീശ്: നന്നായി, സൈക്കിൾ കൊണ്ടുവന്നാൽ ഉടനെ എന്നെ വിളിക്കണേ!

ജോണി: അതു പ്രത്യേകം പറയണോ?

ജോണിയുടെ അച്ഛൻ അന്നു വൈകുന്നേരം സൈക്കിൾ കൊണ്ടുവന്നു; രണ്ടു സീറ്റുള്ളതുതന്നെ. ജോണി ഉൽസാഹം കൊണ്ട് തുള്ളിച്ചാടി, സതീശനെ വിളിച്ചു. സൈക്കിൾ ചവിട്ടുന്നത് ആദ്യം അത്ര എളുപ്പമായിരുന്നില്ല. എന്നാൽ കുറച്ചു സമയം കഴിഞ്ഞപ്പൊഴേക്ക് രണ്ടുപേർക്കും അതു വശമായി. ജോണിയും സതീശനും അതു മാറിമാറി കുറെനേരം ചവിട്ടി. കുട്ടികൾ രണ്ടുപേരും ക്ഷീണിച്ചു എന്നു കണ്ടപ്പോൾ ജോണിയുടെ അച്ഛൻ അവരെ അരികെ വിളിച്ചുവരുത്തി, ''എങ്ങനെ, സൈക്കിൾ ഇഷ്ടപ്പെട്ടുവോ?'' എന്നു ചോദിച്ചു. ''ബഹുരസം!'' എന്നു രണ്ടുപേരും ഒന്നിച്ചു പറഞ്ഞു.

''ഈ സൈക്കിളിന് മൂന്നു ചക്രങ്ങളുണ്ടല്ലോ. എൻെറ അച്ഛൻെറ സൈക്കിളിന് രണ്ടു ചക്രമേയുള്ളൂ. ഇനി അതിൽക്കയറി ഓടിച്ചുനോക്കണം'' എന്നായി സതീശൻ.

അച്ഛൻ: സൂക്ഷിക്കണേ! അതിൽക്കയറി ഓടിക്കുക അത്ര എളുപ്പമല്ല. ഒന്നാമത് ചവിട്ടാൻ കാലെത്തില്ല. കയറി ഇരിക്കുമ്പോഴേക്ക് ബാലൻസ് തെറ്റി താഴെ വീഴുകയും ചെയ്യും.

ജോണി: അതൊക്കെ ഞങ്ങൾ പഠിക്കും. ഇത് ഇത്രവേഗം പഠിച്ചില്ലേ?

അച്ഛൻ: നല്ലത്, പഠിക്കണം. അതിനുമുമ്പ് ഞാനൊന്നു ചോദിക്കട്ടെ. സൈക്കിളിൻെറ പ്രധാനഭാഗം ഏതാണ്?

ജോണി: എന്താണ് സംശയം? സീറ്റ്.

അച്ഛൻ: അല്ല, ചക്രമാണ്. ചക്രമില്ലെങ്കിൽ സൈക്കിൾ ഓടുമോ ?

സതീശ്: അതു ശരിയാണ്. ചക്രമില്ലെങ്കിൽ സൈക്കിൾ മാത്രമല്ല, ഒരു വണ്ടിയും ഓടില്ല.

അച്ഛൻ: അതെ, സതീശ്. എല്ലാ വണ്ടികളുടെയും പ്രധാന ഭാഗം ചക്രമാണ്. എന്നാൽ വളരെക്കാലം മുമ്പ് ചക്രങ്ങൾ കണ്ടുപിടിച്ചിരുന്നില്ല. ഭാരമുള്ള സാധനങ്ങൾ കൊണ്ടുപോകുന്നതിന് അന്ന് ഉരുൾത്തടികളാണ് ഉപയോഗിച്ചിരുന്നത്.

ജോണി: അതെങ്ങനെ?

അച്ഛൻ: ഭാരം ഉരുൾത്തടിയിൻമേൽ കയറ്റിവച്ച് ഉന്തിക്കൊണ്ടുപോകും.

സതീശ്: ഭാരം നിലത്തുവച്ച് ഉന്തിയാൽ പോരേ?

അച്ഛൻ: ഉരുൾത്തടി ഉന്തിനീക്കാനാണെളുപ്പം. വേണമെങ്കിൽ പരീക്ഷിച്ചുനോക്കിൻ.

അച്ഛൻ മേശപ്പുറത്തുനിന്ന് റൂൾവടി എടുത്ത് അതിൻമേൽ കനത്ത രണ്ടുമൂന്നു പുസ്തകങ്ങൾ കയറ്റിവച്ചു. കുട്ടികളോട് ഉന്താൻ പറഞ്ഞു.

കുട്ടികൾ: ഓ, ഇതു വളരെ എളുപ്പമാണല്ലോ.

അച്ഛൻ: ഒരു റൂൾവടി കൂടിയുണ്ടെങ്കിൽ ഇതിലും എളുപ്പമായിരിക്കും. പുസ്തകം മാത്രമല്ല, കനമേറിയ അമ്മികൂടി ഇങ്ങനെ പ്രയാസംകൂടാതെ നീക്കിക്കൊണ്ടുപോകാം.





ജോണി: അതിരിക്കട്ടെ. ചക്രം എങ്ങനെ ഉണ്ടായി എന്നു പറഞ്ഞില്ലല്ലോ.

അച്ഛൻ: ഉരുളൻതടിയുടെ നീളം കുറച്ചുകുറച്ചു കൊണ്ടു വന്നു. അങ്ങനെയാണ് ചക്രമുണ്ടായത്.

സതീശ്: ചക്രത്തിൻമേൽ എങ്ങനെ ഭാരം കയറ്റിവയ്ക്കും?

അച്ഛൻ: അതിനു പ്രയാസമില്ല. രണ്ടു ചക്രം ഒരു അച്ചു തണ്ടിൻെറ രണ്ടറ്റത്തായി ഉറപ്പിക്കുക. അതിൻമേൽ ഭാരം കയറ്റി വയ്ക്കാമല്ലോ. അച്ചുതണ്ടിൻമേൽ പലകയടിച്ചാൽ കുറെക്കൂടി സൗകര്യമായി.

ജോണി: അതു ശരിയാണ്. കൈവണ്ടികളൊക്കെ അങ്ങനെയുള്ളതല്ലേ?

സതീശ്: കൈവണ്ടി മാത്രമല്ല, കാളവണ്ടി, കുതിരവണ്ടി, റിക്ഷാ ഇവയ്ക്കെല്ലാം രണ്ടു ചക്രമല്ലേയുള്ളൂ.



അച്ഛൻ: രണ്ടു ചക്രം കൂടിയേ കഴിയൂ എന്നില്ല; ഒരു ചക്രമായാലും മതി. അച്ചുതണ്ടിന്റെ നടുവിലായിരിക്കണം ചക്രം എന്നേയുള്ളൂ. രണ്ടു ചക്രമുണ്ടായാൽ ചരിയലും മറിയലും കുറയ്ക്കാം.

ജോണി: ഓട്ടോറിക്ഷയ്ക്കെന്തിനാണ് മൂന്നു ചക്രം? എന്റെ സൈക്കിളിനുമുണ്ടല്ലോ മൂന്നു ചക്രം.

സതീശ്: കാറിനും ലോറിക്കും നാലു ചക്രമുണ്ടല്ലോ. ചില ലോറിക്ക് ആറും.

അച്ഛൻ: നേരത്തെ പറഞ്ഞില്ലേ, രണ്ടു ചക്രമുണ്ടെങ്കിൽ അത്ര വേഗം ചരിയുകയും മറിയുകയുമില്ലെന്ന്. അതു തന്നെയാണ് ചക്രങ്ങളുടെ എണ്ണം കൂട്ടാൻ കാരണം. ചുമടിന് കനം കൂടുമ്പോൾ അധികം ചക്രങ്ങൾ ഉണ്ടായിരിക്കുകയാണ് നല്ലത്.

ജോണി: അതുകൊണ്ടായിരിക്കണം തീവണ്ടിക്ക് അത്രയധികം ചക്രങ്ങൾ.

അച്ഛൻ: അതെ. ചക്രം വലിയൊരു കണ്ടുപിടിത്തമാണ്. നിലത്തോടുന്ന വാഹനങ്ങൾ മാത്രമല്ല വെള്ളത്തിലും ആകാശത്തിലും സഞ്ചരിക്കുന്നവയും ചക്രങ്ങൾ തിരിയുന്നതുകൊണ്ടാണ് നീങ്ങുന്നത്. ചക്രമില്ലെങ്കിൽ ലോകത്തിന്റെ സ്ഥിതി എന്താകുമായിരുന്നു എന്നു പറയാമോ?

സതീശ്: ഓ, പറയാം. വാഹനങ്ങളൊന്നും ഓടില്ല.



അച്ഛൻ: അതു മാത്രമല്ല; ഒരു യന്ത്രവും ഓടില്ല. തയ്യൽ യന്ത്രം, മാവു പൊടിക്കുന്നയന്ത്രം, നെല്ലുകുത്തുന്ന യന്ത്രം, തുണിമില്ലുകൾ തുടങ്ങി ഒന്നുംതന്നെ പ്രവർത്തിക്കുകയില്ല. അവയെല്ലാം പ്രവർത്തിക്കുന്നത് ചക്രംകൊണ്ടാണ്. നമ്മുടെ ക്ലോക്കും അമ്മ കൈയിൽ കെട്ടിയിരിക്കുന്ന വാച്ചും ചക്രം തിരിഞ്ഞാലേ നടക്കൂ. അനേകം യന്ത്രങ്ങളെ പ്രവർത്തിപ്പിക്കുന്ന വിദ്യുച്ഛക്തി ഉൽപ്പാദിപ്പിക്കുന്നതും ചക്രങ്ങളുടെ കറക്കം കൊണ്ടുതന്നെ.

സതീശ്: അമ്മാമാ, സൈക്കിളിൻമേൽ കേറി ഓടിക്കാൻ ബഹു രസം. എന്നാൽ അതിലും രസമുണ്ട് ചക്രങ്ങളുടെ കഥ കേൾക്കാൻ.

## അഭ്യാസം

പദങ്ങൾ:—

| | |
|---|---|
| വിശേഷം | പ്രധാനം |
| ചോക്കലേറ്റ് | കണ്ടുപിടിക്കുക |
| പിറന്നാൾ | ഉരുൾത്തടി |
| അനുമോദനം | അച്ചുതണ്ട് |
| ക്ഷീണിക്കുക | സൗകര്യം |
| പ്രത്യേകം | പ്രവർത്തിക്കുക |
| വശമാവുക | യന്ത്രം |
| ബാലൻസ് | ഉൽപ്പാദിപ്പിക്കുക |

ചോദ്യങ്ങൾ:—

ഉരുൾത്തടി എന്തിന് ഉപയോഗിക്കുന്നു ?

ചക്രം ആദ്യം ഉണ്ടാക്കിയതെങ്ങനെ ?

ചക്രംകൊണ്ടുള്ള ഉപയോഗങ്ങളെന്തെല്ലാം ?

വാക്യത്തിൽ ഉപയോഗിക്കുക:—

കണ്ടുപിടിക്കുക, വശമാവുക, വിശേഷം

ആഖ്യാതം വേർതിരിച്ചെഴുതുക:—

സതീശ് ഓടിവന്നു.

ജോണിയുടെ അച്ഛൻ അന്നു വൈകുന്നേരം സൈക്കിൾ കൊണ്ടു വന്നു.

ജോണിയും സതീശനും മാറി മാറി കുറെ നേരം ചവിട്ടി.

ജോണി ഉൽസാഹംകൊണ്ടു തുള്ളിച്ചാടി.

കുട്ടികൾ രണ്ടുപേരും ക്ഷീണിച്ചു.

ജോണിയുടെ അച്ഛൻ അവരെ അരികെ വിളിച്ചിരുത്തി.

---


INSTITUTE OF CHILDREN'S LITERATURE TRIVANDRUM
Date No :- 923

## പാഠം 30

# ആരുവാൻ?

നാനാനിറം ചേരും കാറുകളെ,
ചാരുവർണ്ണക്കടലാസുകളെ,
ആരുവാനാരുവാനീവിധത്തിൽ
ക്കീറിയെറിയുന്നു വാനിടത്തിൽ?
ചന്തമെഴും ചന്ദ്രസൂര്യരാലേ
പന്തുകളിപ്പവനാരു ചാലേ ?
നീലമേലാപ്പിൽ ഗുളോപ്പുകളെ
നീളെ നിശയിൽ നിരത്തുകയും
നേരം പുലർന്നാലെടുക്കുകയു–
മാരുവാനാരുവാൻ ചെയ്‌വതാവോ?
സ്വച്ഛമമാകാശക്കൽച്ചുമരി–
ലിച്ഛരിച്ചചായങ്ങരം തേച്ചുമാച്ച്
നിച്ചലുമഞ്ഞു കളിച്ചിടുന്ന
കൊച്ചുകുമാരകനാരുതാനോ ?

[കരിമ്പുഴ രാമകൃഷ്ണൻ

### അഭ്യാസം

1. എന്തിനെയാണ് ചാരുവർണ്ണക്കടലാസായി കൽപ്പിച്ചിരിക്കുന്നത്?
2. സൂര്യചന്ദ്രൻമാരെ എന്തായി കൽപ്പിച്ചിരിക്കുന്നു ?
3. ഏതാണ് നീലമേലാപ്പ് ?
4. നീലമേലാപ്പിൽ തൂക്കുന്ന ഗുളോപ്പുകരം ഏവ ?
5. കൊച്ചുകുമാരൻ എവിടെയാണ് ചായങ്ങരം തേച്ചുമാച്ചു കളിക്കുന്നത് ?
6. എന്താണ് ഈ ചായങ്ങരം ?

കുറിപ്പ്:—

മേൽക്കൊടുത്ത ചോദ്യങ്ങരംക്കുളള ഉത്തരം അടങ്ങിയ വരികരം കുട്ടികരം ആദ്യം ഉദ്ധരിക്കട്ടെ. പിന്നീട് സ്വന്തം വാക്യത്തിൽ ഉത്തരം പറയട്ടെ.

പ്രവർത്തനം:—

ചിത്രകലയിൽ വാസനയുളള കുട്ടികരം ഈ കാഴ്ചകളെ ചിത്രങ്ങളായി വരയ്ക്കട്ടെ.

പാഠം 31

# മൃഗങ്ങളുടെ സേവനം

I

നാട്ടിൻപുറത്തെ മൃഗങ്ങൾ അമ്പലപ്പറമ്പിൽ യോഗം ചേർന്നിരിക്കുകയാണ്. ആനയാണ് അദ്ധ്യക്ഷൻ. പശു, കാള, പോത്ത്, എരുമ, ആട്, നായ, പൂച്ച തുടങ്ങി ഗ്രാമത്തിലെ



മൃഗങ്ങളെല്ലാം യോഗത്തിൽ പങ്കെടുക്കുന്നുണ്ട്. പട്ടണത്തിൽ നിന്ന് കുതിരയും കഴുതയും എത്തിച്ചേർന്നിട്ടുണ്ട്.

കൃത്യം നാലുമണിക്ക് യോഗനടപടികൾ ആരംഭിച്ചു. കാട്ടിൽ നിന്ന് പ്രത്യേകം ക്ഷണിച്ചുവരുത്തിയ രണ്ടു പൂങ്കുയിലുകളുടെ പ്രാർത്ഥനയ്ക്കുശേഷം നായ വാലാട്ടി സന്തോഷം പ്രകടിപ്പിച്ചുകൊണ്ട് എല്ലാവർക്കും സ്വാഗതമോതി.

പിന്നീട് അധ്യക്ഷൻെറ ഉപക്രമപ്രസംഗം ആയിരുന്നു. ആന ഗൗരവത്തോടെ എഴുന്നേറ്റുനിന്ന് തുമ്പിക്കൈ പൊക്കി സദസ്യരെ വന്ദിച്ചു. അനന്തരം ഗംഭീരമായ സ്വരത്തിൽ ഇങ്ങനെ പറഞ്ഞു: ''സഹോദരൻമാരെ, സഹോദരിമാരെ, നാം ഇവിടെ യോഗം ചേർന്നിരിക്കുന്നത് ഒരു മുഖ്യമായ ഉദ്ദേശത്തോടു കൂടിയാണ്. ഏറ്റവും വലിയ സേവനം ചെയ്യുന്ന മൃഗത്തിന് ഒരു ബഹുമതി നൽകാൻ മൃഗലോകം നിശ്ചയിച്ച വിവരം നിങ്ങളെല്ലാം അറിഞ്ഞിരിക്കുമല്ലോ. ആരാണ് ആ ബഹുമതി അർഹിക്കുന്നത് എന്നു തീർച്ചയാക്കുകയാണ് ഈ യോഗത്തിൻെറ ഉദ്ദേശ്യം. ഇക്കാര്യത്തിൽ നിങ്ങൾ ഓരോരുത്തരുടെയും അഭിപ്രായം അറിയാൻ നാം ആഗ്രഹിക്കുന്നു. നമ്മുടെ അഭിപ്രായം നാം ഉപസംഹാരപ്രസംഗത്തിൽ വ്യക്തമാക്കിക്കൊള്ളാം.''

പിന്നീട് പ്രസംഗവേദിയിലേക്ക് കയറിവന്നത് പശുവായിരുന്നു. തലകുലുക്കി, താടയാട്ടി, അഴകോടെ അടിവച്ചടിവച്ചാണ് അവൾ വന്നത്. അവളുടെ പ്രസംഗം കേൾക്കാൻ സദസ്സ് കൗതുകത്തോടെ കാത്തിരിപ്പായി. ആ ശ്രീമതിയുടെ പ്രസംഗം ഇങ്ങനെ ചുരുക്കാം: ''ഏറ്റവുമധികം ലോകസേവനം അനുഷ്ഠിക്കുന്നത് പശുക്കളാണ്. പശുവിൻപാലുപോലെ അത്ര നല്ല ആഹാരം മറ്റെന്താണുള്ളത്? പാലിൽനിന്നുണ്ടാക്കുന്ന തൈരിനും മോരിനും വെണ്ണയ്ക്കും ഉള്ള സ്വാദും ഗുണവും ഒന്നു വേറെതന്നെയല്ലേ? ഞങ്ങളുടെ വംശത്തിലെ ആൺപിറന്നോരുടെ സഹായമില്ലെങ്കിൽ കൃഷിപ്പണി ആകെ മുടങ്ങിപ്പോകയില്ലേ? ഭാരം ചുമക്കുന്നതും വണ്ടി വലിക്കുന്നതും എല്ലാം അവരാണ്. ഞങ്ങളുടെ ചാണകവും മൂത്രവുമാണ് മണ്ണിന് വളക്കൂറുണ്ടാക്കുന്നത്. വെറുതെയാണോ മനുഷ്യൻ വീട്ടിനടുത്തുതന്നെ തൊഴുത്തുകെട്ടി അതിൽ ഞങ്ങളെ പാർപ്പിക്കുന്നത്?''

പശുവിൻെറ പ്രസംഗം ഇത്രയുമായപ്പോഴേക്കും ആട് ചാടിയെഴുന്നേറ്റ് പരിഹാസസ്വരത്തിൽ ''ബേ, ബ്ബേ'' എന്ന് ശബ്ദമുണ്ടാക്കിക്കൊണ്ട് പറഞ്ഞു: ''മതി ശ്രീമതി, ഈ വീമ്പു പറച്ചിൽ. പാൽ, എന്താ ഞങ്ങളും നൽകുന്നില്ലേ? ആട്ടിൻ പാൽ പശുവിൻപാലിനെക്കാറം ഔഷധഗുണമുള്ളതാണെന്ന് ആർക്കാണറിഞ്ഞുകൂടാത്തത്? നമ്മുടെ രാഷ്ട്രപിതാവായ ഗാന്ധിജി എന്നും ഞങ്ങളുടെ പാലല്ലേ കുടിച്ചുപോന്നത്? പിന്നെ നിലമുഴുക, വണ്ടിവലിക്കുക തുടങ്ങിയതൊന്നും അത്ര വലിയ കാര്യങ്ങളല്ല. നിലമുഴുവാൻ ട്രാക്ടറുകളുണ്ടിപ്പോറം. കാറും ലോറിയുമുള്ള ഇക്കാലത്ത് കാളവണ്ടി ആർക്കുവേണം?''

ഇതിനിടയ്ക്ക് പോത്ത് പരുക്കനൊയൊന്നമറി, തൻെറ പുറത്തിരുന്ന കാക്കയെ വാലുവീശി അകറ്റിക്കൊണ്ട് പ്രസംഗ വേദിയിൽ കയറിക്കഴിഞ്ഞു. പോത്തു പറഞ്ഞു: ''ശ്രീമതി പശു പറഞ്ഞ ന്യായങ്ങളൊക്കെ ഞാനും കേട്ടു. ഗോവർഗ്ഗ ക്കാരുടെ എല്ലാ ഗുണങ്ങളും കഴിവുകളും ഞങ്ങറംക്കുമുണ്ട്, ഒരു പത്തിരട്ടി കൂടുതൽ. അധികം പാൽ നൽകുന്നത് ആരാണ്? ഞങ്ങളുടെ പെൺപിറന്നോരല്ലേ? ആരാണ് കൂടുതൽ ഭാരം വലിക്കുന്നത്? ഞങ്ങളോ കാളകളോ?''

പിന്നീട് അധ്യക്ഷൻ കുതിരയെ പ്രസംഗിക്കാൻ ക്ഷണിച്ചു. ചെനച്ച് കണ്ഠം നേരെയാക്കിക്കൊണ്ട് അശ്വം ഇങ്ങനെ ആരം ഭിച്ചു: ''നിങ്ങളെല്ലാം പറയുന്നത് ഇന്നത്തെ കാര്യങ്ങറം മാത്ര മാണ്. കഴിഞ്ഞുപോയ ആ നല്ലകാലത്തെപ്പറ്റി നിങ്ങറംക്ക് എന്ത റിയും? പേർപെറ്റ ഒരു ചരിത്രമുള്ളവരാണ് കുതിരകറം. പഴയ കാലത്ത് രാജാക്കൻമാർപോലും ഞങ്ങളെ ആദരിച്ചുപോന്നു. എത്രയെത്ര മഹായുദ്ധങ്ങളിൽ ഞങ്ങറം പങ്കെടുത്തിട്ടുണ്ടെന്നോ? ഞങ്ങളുടെ സേവനം വളരെ ഉയർന്ന തരത്തിലുള്ളതാണ്. പണവും പദവിയുമുള്ളവർ ഇന്നും ഞങ്ങളെ ആദരിക്കുന്നു.''

തുടർന്ന് കഴുതയുടെ ഊഴമായി. ശാന്തനായ ആ മൃഗം എഴുന്നേറ്റുനിന്നപ്പോറം എല്ലാവരും ''ഹീ, ഹീ'' എന്നു ചിരി ക്കുകയും ''കഴുത! കഴുത'' എന്ന് ഉറക്കെ വിളിച്ചുകൂവു കയും ചെയ്തു. കഴുത ചുറ്റുമൊന്നു കണ്ണോടിച്ചു, തൊണ്ട യിടറിക്കൊണ്ട് എന്തോ പറയാൻ തുടങ്ങി. എങ്കിലും ബഹളം കൊണ്ട് പ്രസംഗം തുടരാൻ കഴുതയ്ക്ക് കഴിഞ്ഞില്ല. നിസ്സ ഹായനായി കഴുത അധ്യക്ഷൻെറ നേരെ നോക്കി. അധ്യക്ഷൻ

എഴുന്നേറ്റുനിന്നു. പക്ഷേ സദസ്സ് ശാന്തമായില്ല. അതി നാൽ യോഗം അരമണിക്കൂർ നേരത്തേക്ക് നിറുത്തിവച്ചതായി ആന ചിന്നംവിളിച്ചുകൊണ്ട് എല്ലാവരേയും അറിയിച്ചു. യോഗം തൽക്കാലത്തേക്ക് പിരിഞ്ഞു.

### അഭ്യാസം

പദങ്ങൾ:—

| | | | |
|---|---|---|---|
| സേവനം | നിസ്സഹായൻ | നിശ്ചയിക്കുക | അനുഷ്ഠിക്കുക |
| നാട്ടിൻപുറം | ഓതുക | വിവരം | മുടങ്ങുക |
| യോഗം | ഗൗരവം | അർഹിക്കുക | വളക്കൂറ് |
| അധ്യക്ഷൻ | ആദരിക്കുക | അഭിപ്രായം | പരിഹാസം |
| നടപടി | സദസ്യർ | ഉപസംഹാരം | വീമ്പ് |
| ആരംഭിക്കുക | വന്ദിക്കുക | പദവി | രാഷ്ട്രപിതാവ് |
| ക്ഷണിക്കുക | അനന്തരം | ശാന്തം | ന്യായം |
| പ്രകടിപ്പിക്കുക | ഗംഭീരം | വ്യക്തം | ചെനയ്ക്കുക |
| സ്വാഗതം | ബഹുമതി | പ്രസംഗവേദി | അശ്വം |
| ഉപക്രമപ്രസംഗം | ചിന്നംവിളി | താട | കണ്ണോടിക്കുക |

ചോദ്യങ്ങൾ:—

1. ആരുടെ അധ്യക്ഷതയിലാണ് യോഗം ചേർന്നത്?
2. പശു, ആട്, പോത്ത്, കുതിര, എന്നീ മൃഗങ്ങൾ മനുഷ്യനു ചെയ്യുന്ന സേവനങ്ങൾ എന്തെല്ലാം ?

വാക്യത്തിൽ ഉപയോഗിക്കുക:—

പ്രകടിപ്പിക്കുക, വ്യക്തമാക്കുക, അനുഷ്ഠിക്കുക, കണ്ണോടിക്കുക.

---

പാഠം 32

# മൃഗങ്ങളുടെ സേവനം

## II

മൃഗങ്ങളെല്ലാം അടുത്തുള്ള ആറ്റിലേക്കു പോയി ; കാലും മുഖവും കഴുകി; വെള്ളം കുടിച്ച് കാറ്റേറ്റ് കുറച്ചുനേരം വിശ്രമിച്ചു. പിന്നെ എല്ലാവരും ശാന്തരായി തിരിച്ചു വന്നു. യോഗം വീണ്ടും ആരംഭിച്ചു. കഴുത അൽപം അമ്പരപ്പോടെ പ്രസംഗം തുടങ്ങി: ''ചങ്ങാതിമാരേ, ഞാനൊരു എളിയ സേവകൻ മാത്രമാണ്. താഴ്മയാണ് ഒരു സേവകനുവേണ്ട പ്രധാന ഗുണം എന്ന് ഞാൻ വിശ്വസിക്കുന്നു. എൻെറ നിശ്ശബ്ദസേവനം ആരും വകവച്ചുതരണമെന്നില്ല. ആരിൽ നിന്നും ഞാൻ ബഹുമതി ആശിക്കുന്നുമില്ല. എന്നാൽ നാട്ടിലെ വിഴുപ്പേറ്റാൻ ഞാനില്ലായിരുന്നുവെങ്കിൽ ലോകത്തിൻെറ കോലം എന്താകുമായിരുന്നു എന്ന് ഒന്നാലോചിച്ചുനോക്കൂ !'' ഇത്രയും കഴുത ഒരുവിധം പറഞ്ഞൊപ്പിച്ചു.

ഉടനെ നായ പ്രസംഗപീഠത്തിലേക്ക് ചാടിക്കയറി. ''ബൗ, ബൗ,'' സാമാജികരേ, ഇവിടെ ഓരോരുത്തരും വന്ന് അവരവരുടെ യോഗ്യത പാടുകയാണ്. ഞാനേതായാലും അതിനു ഭാവമില്ല. ഞങ്ങളുടെ യോഗ്യതയെക്കുറിച്ച് അറിയണമെങ്കിൽ മനുഷ്യരോട് ചോദിക്കുക. എത്ര കഥകളിലും കവിതകളിലുമാണ് ഞങ്ങളെ വാഴ്ത്തിയിട്ടുള്ളത്! ഒരു മഹാകവി പാടിയിട്ടുള്ളതിൽ നിന്ന് ഏതാനും വരികൾ മാത്രം ഞാൻ നിങ്ങളെ കേൾപ്പിക്കാം:

''നമ്മുടെ വീട്ടിൽക്കാവൽ കിടക്കും നായൊരു നല്ലമൃഗം
നമ്മെക്കാണുന്നളവതുകാട്ടും നന്ദിമറക്കാമോ?''

ഇത്രയുമായപ്പൊഴേക്ക് സദസ്സിൻെറ ഒരു ഭാഗത്തുനിന്ന്, ''മതി, മതി, നിറുത്തൂ. ഈ വരികൾ ഞങ്ങളെല്ലാം കേട്ടു മടുത്തതാണ്'' എന്ന് ചിലർ വിളിച്ചുപറഞ്ഞു. തുമ്പിക്കൈയുയർത്തി അധ്യക്ഷൻ അച്ചടക്കം പാലിക്കാൻ സദസ്യരോട് അപേക്ഷിച്ചു. നായ മെല്ലെയൊന്ന് മുരണ്ട് തൻെറ സ്ഥാനത്തേക്ക് മടങ്ങിപ്പോയി.

പൂച്ച പതുക്കെ പ്രസംഗവേദിയിൽക്കയറി; ''ങ്യാവൂ, ങ്യാവൂ'' എന്ന് ശബ്ദിച്ചു. പിന്നീട് ഉള്ളംകൈകൊണ്ട് മീശ തടവി പതുക്കെപ്പറഞ്ഞു: ''മാന്യരെ, ശ്രീ ശുനകൻ പറഞ്ഞത് നിങ്ങളെല്ലാം കേട്ടിരിക്കുമല്ലോ. ഞാനൊന്നു ചോദിച്ചുകൊള്ളട്ടെ. ആരെയാണ് മനുഷ്യർ കൂടുതലായി ആദരിക്കുന്നത്? ആരെയാണ് അവർ കിടക്കയിലും മടിയിലും വച്ച് ലാളിക്കുന്നത് ? ആരെയാണ് അവർ പാലൂട്ടുന്നത്? ആർക്കാണ് മനുഷ്യൻെറ കിടപ്പറയിലും അടുക്കളയിലും പുരയുടെ മോന്തായത്തിൽപ്പോലും കയറിച്ചെല്ലാൻ സ്വാതന്ത്ര്യവും കഴിവുമുള്ളത്? എലികളുടെ പട ഇളകി വന്ന് ഈ യോഗം കലക്കാതിരിക്കുന്നത് ആരെ പേടിച്ചാണ്? അധ്യക്ഷനായ അങ്ങയെപ്പോലും പേടിച്ചല്ല.''

പിന്നെയും പലരുമുണ്ടായിരുന്നു സംസാരിക്കാൻ. എന്നാൽ സമയം വൈകിയതുകൊണ്ട് അധ്യക്ഷൻ ഉപസംഹാര പ്രസംഗത്തിന് എഴുന്നേറ്റു; തുമ്പിക്കൈ പൊക്കി സദസ്യരെയെല്ലാം വന്ദിച്ചു; എന്നിട്ട് ഇങ്ങനെ പറഞ്ഞു: ''മഹാൻമാരെ, മഹതികളെ, ഒരു സത്യം ഞാൻ നിങ്ങളോടു തുറന്നു പറഞ്ഞുകൊള്ളട്ടെ. ഞാൻ ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു, ഞാനാണ് ബഹുമതിക്ക് എല്ലാംകൊണ്ടും അർഹനായ

മൃഗമെന്ന്. നിങ്ങളെല്ലാം ഒരു സംശയവും കൂടാതെ എന്നെത്തന്നെ തിരഞ്ഞെടുക്കുമെന്നും ഞാൻ ഉറപ്പിച്ചിരുന്നു. ഞാനാണ് കരയിലെ ഏറ്റവും വലിയ മൃഗം. എന്നെപ്പോലെ മറ്റൊരു മൃഗവും വിലമതിക്കപ്പെടുന്നില്ല. ''ആന ചത്താലും ജീവിച്ചാലും പന്തീരായിരം'' എന്നു കേട്ടിട്ടില്ലേ? എന്നെപ്പോലെ മറ്റേതു മൃഗമാണ് ,യുദ്ധക്കളത്തിൽ സേവനമനുഷ്ഠിച്ചിട്ടുള്ളത് ? ബലവും അദ്ധ്വാനശീലവും എന്നെപ്പോലെ ആർക്കുണ്ട്? ഇനി അന്തസ്സിന്റെ കാര്യം. രാജാക്കൻമാർക്കു മാത്രമല്ല, ദേവൻമാർക്കും എഴുന്നള്ളത്തിനു ഞാൻ വേണം. ഇതെല്ലാം ആയിരുന്നു എന്റെ വിചാരം. എന്നാൽ എന്റെ ആ അഹങ്കാരമാകെ ഇപ്പോൾ ശമിച്ചിരിക്കുന്നു. സേവനത്തിൽ നമ്മൾ എല്ലാം തുല്യർതന്നെ എന്ന് എനിക്കിപ്പോൾ മനസ്സിലായി. ഈ വിഷയത്തിൽ വലിപ്പവും ചെറുപ്പവുമില്ല. ഓരോരുത്തരുടെയും സേവനം ഓരോ വിധത്തിലാണെന്ന വ്യത്യാസമേ ഉള്ളൂ. അതിനാൽ ഞാൻ നിങ്ങൾക്കെല്ലാം നന്ദി പറഞ്ഞുകൊണ്ട് ഈ യോഗം പിരിച്ചുവിടുന്നു.''

ഇതുകേട്ടപ്പോൾ മൃഗങ്ങൾക്കൊക്കെ സന്തോഷമായി. അവർ സംതൃപ്തരായി ആർത്തുവിളിച്ച് അവരവരുടെ പാർപ്പിടങ്ങളിലേക്ക് തിരിച്ചുപോയി.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| നിശ്ശബ്ദം | അച്ചടക്കം | ആത്മാർത്ഥം |
| വകവയ്ക്കുക | പാലിക്കുക | വിലമതിക്കുക |
| കോലം | മുരണ്ടു | അഹങ്കാരം |
| പറഞ്ഞൊപ്പിക്കുക | പ്രസംഗപീഠം | ശമിക്കുക |
| യോഗ്യത | ശുനകൻ | പിരിച്ചുവിടുക |
| ഭാവം | ലാളിക്കുക | സംതൃപ്തി |
| വാഴ്ത്തുക | സ്വാതന്ത്ര്യം | നന്ദി |
| വ്യത്യാസം | | |

ചോദ്യങ്ങൾ:—

1. തങ്ങളുടെ സേവനങ്ങളെപ്പറ്റി താഴെപ്പറയുന്ന ഓരോ മൃഗവും പറയുന്ന അഭിപ്രായമെന്ത് ?
   കഴുത, നായ, പൂച്ച.
2. ഒടുവിൽ ആനയുടെ അഭിപ്രായമെന്തായിരുന്നു ?

വാക്യത്തിൽ പ്രയോഗിക്കുക:—

പറഞ്ഞൊപ്പിക്കുക, വകവയ്ക്കുക, വിലമതിക്കുക.

പാഠം 33

# ഇരുമ്പ്

സ്വർണ്ണം, വെള്ളി, ചെമ്പ്, എന്നീ ലോഹങ്ങൾ മനുഷ്യർ പണ്ടുപണ്ടേ ഉപയോഗിച്ചുവന്നവയാണ്. കുറെക്കാലം കഴിഞ്ഞതിനുശേഷമാണ് ഇരുമ്പ് കണ്ടുപിടിച്ചതും ഉപയോഗിച്ചുതുടങ്ങിയതും. എന്നാൽ മറ്റേതു ലോഹത്തെക്കാളും ഇരുമ്പാണ് ഇന്ന് നമുക്ക് കൂടുതൽ ഉപകരിക്കുന്നത്. വീട്ടിലും വയലിലുംഉപയോഗിക്കുന്ന പണിയായുധങ്ങൾ,കാറ്, ലോറി, ബസ്സ്, തീവണ്ടി, കപ്പൽ തുടങ്ങിയ വാഹനങ്ങൾ, പലതരം യന്ത്രങ്ങൾ ഇവയെല്ലാം ഇരുമ്പ് ഉപയോഗിച്ച് നിർമ്മിച്ചവയാണ്. ഇന്ന് ഗൃഹനിർമ്മാണത്തിലും ഇരുമ്പിന് വലിയ സ്ഥാനമുണ്ട്. പുതിയ കെട്ടിടങ്ങൾ പലതും ഇരുമ്പും സിമൻറും ചേർത്തുണ്ടാക്കിയവയാണ്. പാലങ്ങളും അങ്ങനെ തന്നെ. ഇന്നത്തെ ലോകത്തിൽ എവിടെ നോക്കിയാലും ഇരുമ്പിൻെറ വാഴ്ച കാണാം. ഇരുമ്പും കൽക്കരിയുമില്ലാത്ത രാജ്യത്ത് വ്യവസായങ്ങൾ വളരുകയില്ല. വ്യവസായങ്ങൾ വളർന്നില്ലെങ്കിൽ നാട്ടിലെ തൊഴിലില്ലായ്മയും ദാരിദ്ര്യവും നീങ്ങുകയുമില്ല. അങ്ങനെ നോക്കുമ്പോൾ സ്വർണ്ണത്തെക്കാൾ മേൻമയേറിയ ലോഹമാണ് ഇരുമ്പ്.

ഇരുമ്പ് വളരെ ഉറപ്പുള്ളതാണെങ്കിലും സൂക്ഷിച്ചില്ലെങ്കിൽ എളുപ്പം ദ്രവിച്ചുപോകും. അനേകായിരം വർഷങ്ങൾക്കുമുമ്പ് മനുഷ്യൻ കല്ലുകൊണ്ടുണ്ടാക്കിയ ആയുധങ്ങൾ ഇന്നും ഒരു കേടും കൂടാതെ ഇരിപ്പുണ്ട്. അതുപോലെ പൊന്നുകൊണ്ടും വെള്ളികൊണ്ടും ഉണ്ടാക്കിയ പണ്ടങ്ങളും പാത്രങ്ങളും വളരെക്കാലം കഴിഞ്ഞിട്ടും അതേപടി നിലനിൽക്കുന്നു. ഇരുമ്പ് നടപ്പായിട്ട് നാലായിരം കൊല്ലമായെങ്കിലും നാനൂറുകൊല്ലം പഴക്കമുള്ള ഇരുമ്പിൻകഷണങ്ങൾപോലും ദുർല്ലഭമാണ്. ഇതെങ്ങനെ സംഭവിച്ചു? ഇരുമ്പ് വളരെവേഗം തുരുമ്പാവുന്നതുകൊണ്ടുതന്നെ.

എന്താണീ തുരുമ്പ്? നിങ്ങൾ ധാരാളം കണ്ടിട്ടുള്ളതാണ് ഇത്. ഉപയോഗിക്കാതെ കിടക്കുന്ന പണിയായുധങ്ങൾ, ആണികൾ, ജനൽക്കമ്പികൾ, വിജാഗരികൾ, എന്നിവയുടെ പുറത്ത് തവിട്ടുനിറത്തിലുള്ള ഒരുതരം പൊടി കണ്ടിട്ടില്ലേ? കൈകൊണ്ടു

തുടച്ചാൽത്തന്നെ അത് ഉതിർന്നുപോകും. പേനാക്കത്തികൊണ്ട് ചുരണ്ടിയാൽ കുറെയധികം പൊടി വീഴും. ഈ പൊടിയാണ് തുരുമ്പ്. നാം കണ്ടുകൊണ്ടിരിക്കെത്തന്നെ ഇരുമ്പ് തുരുമ്പായി മാറുകയാണ്. ആകെയുള്ള ഇരുമ്പിന്റെ നാലിലൊരംശം നിമിഷംതോറും ഇങ്ങനെ നശിക്കുന്നു. ഇതു നികത്താൻ നാം പിന്നെയും പിന്നെയും ഇരുമ്പുണ്ടാക്കിക്കൊണ്ടിരിക്കുന്നു, ഓട്ടപ്പാത്രത്തിൽ വെള്ളമൊഴിക്കുന്നതുപോലെ.

ഇരുമ്പെങ്ങനെ തുരുമ്പായിപ്പോകുന്നു? അതു തടയാൻ വല്ല വഴിയുമുണ്ടോ? ഇതാണ് നമുക്കിനി ആലോചിക്കേണ്ടത്. ഈർപ്പമുള്ള വായുവേറ്റിട്ടാണ് ഇരുമ്പ് തുരുമ്പാകുന്നത്. അങ്ങനെയുള്ള വായു തട്ടാതെ നോക്കുകയാണ് ഇരുമ്പിനെ രക്ഷിക്കാനുള്ള ഒരു വഴി. ജനൽക്കമ്പികളിലും വിജാഗരികളിലും കാറുകളിൻമേലും മറ്റും ചായം തേച്ചിരിക്കുന്നതു കണ്ടിട്ടില്ലേ? കത്തി, കത്തിരി, ബ്ലേയ്ഡ് മുതലായവയിൽ എണ്ണയോ, വാസ്ലൈനോ, ഗ്രീസോ പുരട്ടി വയ്ക്കുന്നതും കണ്ടിട്ടില്ലേ? ഇതെല്ലാം വായുസമ്പർക്കം ഒഴിവാക്കാനാണ്. എന്നാൽ എങ്ങാനും പഴുതുകിട്ടിയാൽ വായു അവിടെ കയറിപ്പിടിക്കും; ഇരുമ്പ് തുരുമ്പാകുകയും ചെയ്യും. അതിനാൽ ഇരുമ്പുസാധനങ്ങളിൽ കൂടെക്കൂടെ ചായം തേയ്ക്കണം. അത് കനത്തിലായിരിക്കുകയും വേണം. വിദ്യുച്ഛക്തിയുടെ സഹായത്തോടെ നിക്കൽ, ക്രോമിയം തുടങ്ങിയ ഇതരലോഹങ്ങൾ പൂശിയും ഇരുമ്പ് തുരുമ്പിക്കാതെ സൂക്ഷിക്കാം.

ഇരുമ്പിൽ പല വകഭേദങ്ങളുണ്ട്. അതിൽ ഏറ്റവും പ്രധാനമാണ് ഉരുക്ക്. ഇരുമ്പിനെക്കാൾ ഉരുക്കിന് കടുപ്പം കൂടും. ഇരുമ്പിൽ വേറെ ചില പദാർത്ഥങ്ങൾ കൂട്ടിയുരുക്കിയാണ് ഉരുക്കുണ്ടാക്കുന്നത്. അവയിൽ പ്രധാനം കരിയാണ്. തുരുമ്പുപിടിക്കാത്ത ചിലയിനം ഉരുക്കുകളുമുണ്ട്. കാറ്, ലോറി, തീവണ്ടി, കപ്പൽ മുതലായവ നിർമ്മിക്കുവാൻ ഉരുക്കാണ് മുഖ്യമായി ഉപയോഗിക്കുന്നത്.

ഇരുമ്പിനെ തുരുമ്പിൽ നിന്നു രക്ഷിക്കാൻ മനുഷ്യൻ ഇന്നും പാടുപെട്ടുകൊണ്ടിരിക്കുകയാണെന്നു പറഞ്ഞല്ലോ. ശാസ്ത്രം വളരെയേറെ വളർന്നിട്ടുള്ള ഇക്കാലത്തും നമുക്ക് ഇതിൽ സാരമായ വിജയം കൈവന്നിട്ടില്ല. എന്നാൽ ഒരായിരം

കൊല്ലം മുമ്പ് ഈ വിദ്യയിൽ നമ്മുടെ മാതൃഭൂമി വമ്പിച്ച വിജയം നേടി. അക്കാലത്തുണ്ടാക്കിയ ഒരു ഇരുമ്പുതൂൺ ലവലേശം തുരുമ്പിക്കാതെ ഇപ്പോഴും ദൽഹിക്കടുത്ത് സ്ഥിതി ചെയ്യുന്നുണ്ട്. ശാസ്ത്രജ്ഞൻമാർ അതു കണ്ട് അദ്ഭുതപ്പെടുകയാണ്.

അഭ്യാസം

| | | |
|---|---|---|
| ലോഹം | തൊഴിലില്ലായ്മ | പഴുത് |
| ഉപകരിക്കുക | ദ്രവിക്കുക | നിക്കൽ |
| പണിയായുധം | പണം | ക്രോമിയം |
| വാഹനം | ദുർല്ലഭം | തുരുമ്പിക്കുക |
| നിർമ്മാണം | വകഭേദം | ഉരുക്ക് |
| പാടുപെടുക | വിജാഗരി | കൂട്ടിയുണ്ടാക്കുക |
| മാതൃഭൂമി | ഉതിരുക | സമ്പർക്കം |
| സ്ഥിതിചെയ്യുക | സാരം | ലവലേശം |
| ശാസ്ത്രജ്ഞൻ | | |

ചോദ്യങ്ങൾ:—

1. ഇരുമ്പുകൊണ്ടുള്ള പ്രയോജനങ്ങൾ എന്തെല്ലാം ?
2. ഇരുമ്പിന് കേടുവരുന്നതെപ്പോൾ ?
3. ഇരുമ്പ് തുരുമ്പിക്കാതിരിക്കാൻ എന്തു ചെയ്യണം ?
4. ഉരുക്ക് എന്താണ് ?
5. ഉരുക്കുകൊണ്ടുള്ള പ്രയോജനങ്ങൾ ഏവ ?

വാക്യത്തിൽ ഉപയോഗിക്കുക:—

നിലനിൽക്കുക, ദുർല്ലഭം, സമ്പർക്കം, വകഭേദം, പാടുപെടുക, ലവലേശം, സ്ഥിതിചെയ്യുക.

---

പാഠം 34

# എലിയും പൂച്ചയും

ഒരുമാർജ്ജാരൻ വനഭുവി രാത്രിയി—
ലിരയും തേടി നടക്കുന്നേരം
തരസാചെന്നൊരു വലയിൽച്ചാടി
കരവും കാലുമിളക്കാൻമേലാ.

പരവശനപ്പോൾ 'ഞ്യാവൂ ഞ്യാവൂ'
കരവൂതും ചെയ്തവിടെ വലഞ്ഞു
അരികേയുള്ളൊരു പോട്ടിലിരിക്കും
പെരുതായുള്ളൊരു മൂഷികനപ്പോൾ

അരിയായയുള്ളൊരു പൂച്ചത്തടിയൻ
കരയുന്നതു കേട്ടൊന്നുവിരണ്ടു
ഉരിയാടാതെ മുഖം കാട്ടുന്നതു–
മൊരുകുറി കണ്ടപ്പൂച്ചയുമപ്പോഠം

സരസതയോടു വിളിച്ചാനവനെ
''പ്പരവശനായ്'' ഞാൻ മൂഷികവീരാ !
വലയിൽച്ചാടി വലഞ്ഞിതു, ഞാനൊരു
ഫലമില്ലാതെ മരിക്കാറായി



എലിയും പൂച്ചയുമന്യോന്യം ബഹു
കലഹികളെന്നൊരു ചൊല്ലതുകൊള്ളാം
കലഹമെനിക്കു ഭവാനോടില്ലതു
നലമൊടു നീയിഹ ബോധിക്കേണം.

മലയൻപോന്നു വരുന്നതിൻമുമ്പേ
വലകണ്ടിപ്പാൻ കനിവിയലേണം''
എലിയതു ബോധിച്ചരികേ ചെന്നഥ
വലകണ്ടിപ്പാൻ വട്ടംകൂട്ടി.

തെരുതെരെയങ്ങു കടിച്ചുമുറിച്ചാൽ
തരമല്ലെന്നുണ്ടെലിയുടെ ഹൃദയേ
''പുലരുംനേരം മലയൻമാരും
പലരും കലശലുകൂട്ടുംമുമ്പേ,

വലകണ്ടിച്ചു വിടേണം നീയെ–''
ന്നെലിയൊടു പൂച്ച പറഞ്ഞുതുടങ്ങി.
വെട്ടമടുത്തൊരുസമയേ മൂഷിക–
നൊട്ടുംതാമസിയാതെ വലയും

പൊട്ടിച്ചമ്പൊടു കൂട്ടിലൊളിച്ചു;
ദുഷ്ടൻ പൂച്ചയുമങ്ങുനടന്നു.
ഒട്ടുദിനങ്ങൾ കഴിഞ്ഞൊരു ദിവസം
കിട്ടീലെങ്ങുമൊരേടത്തശനം

കൂട്ടുസഖിത്വം ഭാവിച്ചെലിയുടെ
കൂട്ടിന്നരികെച്ചെന്നു വിളിച്ചാൻ:
''പണ്ടുപകാരം ചെയ്തൊരു മൂഷിക–
നുണ്ടോ സുഷിരം തന്നിലിദാനീം?''



എലിയതുകേട്ടു വിലത്തിന്നുള്ളിൽ
തലകാട്ടാതെ വസിച്ചു പറഞ്ഞാൻ:
''കാര്യംകൊണ്ടിഹ നീയും ഞാനും
കനിവൊടുസഖ്യം ചെയ്തിതുമുന്നം
കാര്യമതന്നു കഴിഞ്ഞു പിരിഞ്ഞൂ
വൈരമതിനിയും മുന്നെപ്പോലെ.

പൂശകനാം നീ പൂശകനിനിമേൽ
മൂഷികനാം ഞാൻ മൂഷികനിനിമേൽ
ഇനി നാം തങ്ങളിലെത്തുന്നേരം
കനിവുമതില്ലൊരു സഖ്യവുമില്ല.''

ഘോഷയാത്ര] [കുഞ്ചൻനമ്പ്യാർ

### അഭ്യാസം

1. ''സരസതയോടു വിളിച്ചാനവനെ''
   വിളിയുടെ സരസത എവിടെ ?
2. പൂച്ചയുടെ കരച്ചിൽ ഏതു വരികളിലാണ് നാം കേൾക്കുന്നത്? ആ വരികൾ ചൊല്ലുക.
3. പൂച്ച തൻകാര്യം നേടാൻ എലിയോട് മുഖസ്തുതി പറയുന്ന വരികൾ തെരഞ്ഞെടുത്ത് ചൊല്ലുക.
4. ''കലഹമെനിക്കു ഭവാനോടില്ല'' ഇതിലെ ഏതു വാക്കുകൊണ്ടാണ് പൂച്ച എലിയെ സന്തോഷിപ്പിക്കാൻ നോക്കുന്നത് ?
5. ''തെരുതെരെയങ്ങു കടിച്ചുമുറിച്ചാൽ'' എന്താണ് തരക്കേട് ?
6. എലിയെന്തിനാണ് പെട്ടെന്ന് കൂട്ടിലൊളിച്ചത് ?
7. ''ദുഷ്ടൻ പൂച്ചയുമങ്ങു നടന്നു'' എന്തിനാണ് പൂച്ചയ്ക്ക് ''ദുഷ്ടൻ'' എന്നൊരു വിശേഷണം ചേർത്തിരിക്കുന്നത് ?
8. ''പണ്ടുപകാരം ചെയ്തൊരു മൂഷികനുണ്ടോ സുഷിരം തന്നിലിദാനീം'' എന്തിനാണ് എലി ''പണ്ടുപകാരം ചെയ്ത'' കഥ പൂച്ച ഇപ്പോൾ എടുത്തു പറയുന്നത് ? നന്ദികൊണ്ടാണോ ?
9. ''തലകാട്ടാതെ വസിച്ചു പറഞ്ഞാൻ,'' ''തലകാട്ടാതെ'' എന്നതുകൊണ്ട് കവി സൂചിപ്പിക്കുന്ന കാര്യമെന്ത് ?
10. ഏതു വരികളിലാണ് എലി പൂച്ചയോട് കാര്യം വെട്ടിത്തുറന്ന് പറഞ്ഞിരിക്കുന്നത് ?
11. ഈ കവിത നിങ്ങൾക്ക് ഇഷ്ടപ്പെടാൻ എന്താണ് കാരണം ?
12. ഈ കഥയിലെ പൂച്ചയോ എലിയോ ആരാണ് അധികം സൂത്രക്കാരൻ? എന്തു കൊണ്ട്? ഉചിതമായ വരികൾ കണ്ടുപിടിച്ച് ചൊല്ലുക.

പ്രവർത്തനം:—

കുഞ്ചൻനമ്പ്യാരുടെ തുള്ളൽപ്പാട്ടുകളിൽ ഇതുപോലുള്ള സരസമായ മൃഗകഥകൾ വേറെയുമുണ്ട്. അവ തെരഞ്ഞെടുക്കുക. എന്നിട്ട് ഈ കഥയും ആ കഥയും നിങ്ങൾ അഭിനയിക്കുക. അപ്പോൾ സംഭാഷണത്തിന് തുള്ളലിലെ വരികൾതന്നെ ഉപയോഗിക്കണം.

---

പാഠം 35

# കടലമ്മ

ഓ! നമ്മൾ കടൽപ്പുറത്ത് എത്തിക്കഴിഞ്ഞല്ലോ! കൂറ്റൻ തിരമാലകൾ പൊങ്ങിമറിയുന്നതു കണ്ടില്ലേ? അങ്ങോട്ട് ഇറങ്ങേണ്ട. ഈ മണലിൽ ഇരുന്നാൽ മതി. കേരളത്തിൻെറ പടിഞ്ഞാറെ അതിർത്തി അറബിക്കടലാണെന്നു നിങ്ങൾ പഠിച്ചിട്ടുണ്ടല്ലോ. ആ കടലാണിത്. ആർക്കെങ്കിലും കടൽവെള്ളത്തിൻെറ സ്വാദുനോക്കണമെന്നുണ്ടോ? ഓ, പറയുമ്പോഴേക്കും

ചിലരെല്ലാം പരീക്ഷിച്ചു കഴിഞ്ഞുവല്ലോ. എന്തേ തുപ്പിക്കള ഞ്ഞത്? വല്ലാത്ത ഉപ്പുരസം, അല്ലേ? നാം സാധാരണയായി ഉപ യോഗിക്കുന്ന ഉപ്പ് കടൽവെള്ളത്തിൽ നിന്നാണ് എടുക്കുന്നത്.



അതാ, കുറെ കുടിലുകൾ. മുക്കുവരുടെ കുടിലുകളാണ്. ആ കുടിലുകളുടെ മുറ്റത്തിരുന്ന് അവർ എന്താണു ചെയ്യുന്നത്? നമുക്ക് ഒന്നുപോയി നോക്കാം. തണുത്ത കാറ്റുമേറ്റ് നനുത്ത പൂഴിയിൽക്കൂടി നടക്കാൻ നല്ല രസമാണ്. നോക്കൂ, അവർ വലകളുടെ കേടുതീർക്കുകയാണ്. ഈ വലകൊണ്ടാണ് മീൻ പിടിക്കുന്നത്. ചരടുകൊണ്ടുള്ള വല ഇടയ്ക്കിടയ്ക്ക് പൊട്ടിപ്പോകും. അപ്പോൾ അറ്റകുറ്റങ്ങൾ തീർക്കാതെ പറ്റില്ലല്ലോ. ഇപ്പോൾ വളരെ ഉറപ്പുള്ള നൈലോൺ വലകൾ കിട്ടാനുണ്ട്. അവ പൊട്ടില്ല. പക്ഷേ വില കൂടും. കോരുവല, വീശുവല തുടങ്ങി വല പലതരമുണ്ട്. ചൂണ്ടലിട്ടും മൽസ്യം പിടിക്കാം.

മണലിൽ വഞ്ചികൾ വരിവരിയായി കിടക്കുന്നതു കണ്ടില്ലേ? മുക്കുവരുടെ വഞ്ചികളാണ് അവ. കടലിലേക്ക് നോക്കൂ. വളരെ ദൂരെ പടിഞ്ഞാറ് അതാ ചില കറുത്ത അടയാ ളങ്ങൾ. അതൊക്കെ മൽസ്യം പിടിക്കുന്ന വഞ്ചികളാണ്. ചില തോണികൾ കരയ്ക്കടുക്കുന്നുണ്ട്. നമുക്ക് അങ്ങോട്ടുപോവുക.

വഞ്ചിയിൽ മൽസ്യങ്ങൾ കിടന്നു പിടയുന്നതു കണ്ടുവോ? ഇതൊക്കെ മത്തിയാണ്. ഇന്ന് എല്ലാവർക്കും മത്തിതന്നെ യാണ് കിട്ടിയിരിക്കുന്നത്. കരകാണാത്ത കടലിൽ എത്രതരം മൽസ്യങ്ങളുണ്ടെന്നോ! എല്ലാറ്റിന്റെയും പേരു പറഞ്ഞു തീർക്കാൻ പറ്റില്ല. ആകോലി, ഐക്കൂറ, കണമീൻ, വരിമീൻ, മാന്തൾ, വാൾമീൻ, തളയൻ, ചെമ്മീൻ, അയില, മത്തി, വാള,

ചൂര, കോര, തിരണ്ടി, സ്രാവ് എന്നിവ നമുക്കു പരിചയമുള്ള മൽസ്യങ്ങളാണല്ലോ. ഇവയിൽ ചിലത് ചെറുതാണെങ്കിൽ മറ്റു ചിലത് വളരെ വലുതാണ്. പത്തുമീറ്ററോളം നീളമുള്ള സ്രാവുകൾ സുലഭമാണ്. എന്താ, പേടി തോന്നുന്നുണ്ടോ?



മൽസ്യത്തിൻെറ പുറത്തുള്ള ചെതുമ്പൽ നിങ്ങൾ കണ്ടിട്ടില്ലേ? എല്ലാ മൽസ്യങ്ങൾക്കും ചെതുമ്പലുണ്ടോ? അത്ര ശ്രദ്ധിച്ചു നോക്കിയിട്ടില്ല അല്ലേ? സ്രാവ്, തിരണ്ടി മുതലായവയ്ക്കു ചെതുമ്പലില്ല. മുള്ളുകളുമില്ല. മാർദ്ദവമുള്ള അസ്ഥികളാണ് അവയുടേത്. സ്രാവും തിരണ്ടിയും പല ജാതിയുണ്ട്.

സാധാരണയായി മുട്ടവിരിഞ്ഞാണ് മൽസ്യങ്ങൾ ഉണ്ടാകുന്നത്. എന്നാൽ കുഞ്ഞുങ്ങളെ പ്രസവിക്കുന്ന മൽസ്യങ്ങളുമുണ്ട്. മൽസ്യങ്ങളുടെ കൂട്ടത്തിലുമുണ്ട് സസ്യഭുക്കുകളും മാംസഭുക്കുകളും.

ഇന്ത്യയിൽ കിട്ടുന്ന മൽസ്യത്തിൻെറ പകുതിയോളം പിടിക്കുന്നത് കേരളത്തിലാണ്. മൽസ്യം നമ്മുടെ ഒരു

പ്രധാനാഹാരമാകുന്നു. അതിൽ ധാരാളം പോഷകാംശങ്ങൾ അടങ്ങിയിട്ടുണ്ട്. ചീഞ്ഞുപോകാതിരിക്കാൻ ഐസിട്ടാണ് മൽസ്യം അകലെയുള്ള സ്ഥലങ്ങളിലേക്ക് അയക്കുന്നത്. മീൻ ഉപ്പിട്ടുണക്കി സൂക്ഷിച്ചുവയ്ക്കുകയും ചെയ്യാം. ഉണക്ക മൽസ്യം കടകളിൽ വിൽപ്പനയ്ക്കു വച്ചിരിക്കുന്നതു കണ്ടിട്ടില്ലേ?

വഞ്ചിയിൽപ്പോയി മീൻ പിടിച്ചാൽ കുറച്ചല്ലേ കൊണ്ടുവരാൻ കഴിയൂ? അതുമല്ല വേഗം കരയിലെത്തിച്ചില്ലെങ്കിൽ മൽസ്യം ചീത്തയാവുകയും ചെയ്യും. ഐസിട്ടു സൂക്ഷിക്കാനുള്ള സൗകര്യം വഞ്ചിയിലില്ല. അതുകൊണ്ട് യന്ത്രം ഘടിപ്പിച്ച വലിയ ബോട്ടുകളാണ് പുറംകടലിൽ മീൻ പിടിക്കാൻ ഇന്ന് അധികമായും ഉപയോഗിക്കുന്നത്. ആ ബോട്ടുകളിൽ മൽസ്യം കേടുകൂടാതെ സൂക്ഷിക്കാനുള്ള അറകളുമുണ്ട്. അവയിൽ ഐസ് സൂക്ഷിച്ചിരിക്കും. ഇന്ന് കേരളത്തിലെ പല കേന്ദ്രങ്ങളിലും പുറംകടലിൽ മീൻ പിടിക്കാൻ മൽസ്യത്തൊഴിലാളികൾക്ക് പരിശീലനം നൽകുന്നുമുണ്ട്.

മൽസ്യം നല്ലൊരു വളമാണെന്നു നിങ്ങൾക്കറിയാമോ? മൽസ്യം പച്ചയായും ഉണക്കിപ്പൊടിച്ചും മറ്റു വളങ്ങളോടു ചേർത്തും ഉപയോഗിക്കുന്നു. സ്രാവ് തുടങ്ങിയ ചില മൽസ്യങ്ങളുടെ കരളിൽനിന്ന് മീനെണ്ണ എടുക്കുന്നു. ഇതു പോഷകാംശങ്ങൾ അടങ്ങിയ ഒരു നല്ല ആഹാരമാണ്.

നമ്മുടെ നാട്ടിൽ നിന്ന് ധാരാളം മൽസ്യം കയറ്റി അയയ്ക്കുന്നുണ്ട്. ചെമ്മീനാണ് ഇങ്ങനെ അയയ്ക്കുന്നതിൽ പ്രധാനപ്പെട്ടത്. ഐസിട്ടു മരവിപ്പിച്ചും ഉണക്കിയും ടിന്നിലാക്കിയാണ് വിദേശങ്ങളിലേക്കു ചെമ്മീൻ കയറ്റി അയയ്ക്കുന്നത്. ഇന്ത്യയിൽനിന്നു കയറ്റി അയയ്ക്കുന്ന മൽസ്യത്തിൻെറ മുക്കാൽഭാഗവും കേരളത്തിൽ നിന്നാണ്. നമുക്ക് മറുനാടുകളിൽ നിന്ന് ഈ ഇനത്തിൽ ധാരാളം പണം കിട്ടുന്നു.

കടലോരപ്രദേശങ്ങളിലുള്ള പലരുടെയും തൊഴിൽ മൽസ്യബന്ധനമാണ്. ഭക്ഷ്യപദാർത്ഥങ്ങളുടെ ഒടുങ്ങാത്ത കലവറയാണ് കടൽ. ഇങ്ങനെ തൊഴിലും ഭക്ഷണവും നൽകുന്നതിനാലാണ് കടലിനെ ''കടലമ്മ'' എന്നു വിളിക്കുന്നത്.

### അഭ്യാസം

പദങ്ങഠം:—

| | | |
|---|---|---|
| പരീക്ഷിച്ചു | ബോട്ട് | ഘടിപ്പിക്കുക |
| നനുത്ത | സ്രാവ് | ഐസ് |
| അറ്റകുറ്റങ്ങഠം | ചെതുമ്പൽ | പരിശീലനം |
| നൈലോൺ | മാർദ്ദവം | മരവിപ്പിക്കുക |
| തോണി | അസ്ഥി | ടിന്നിലാക്കുക |
| ചൂണ്ടലിടുക | സസ്യഭുക്ക് | കടലോരം |
| പരിചയം | മാംസഭുക്ക് | പദാർത്ഥം |
| ഭക്ഷ്യം | പ്രധാനാഹാരം | പ്രദേശം |
| മൽസ്യബന്ധനം | | |

ചോദ്യങ്ങഠം:—

1. നാം ഉപയോഗിക്കുന്ന ഉപ്പെടുക്കുന്നത് എവിടെ നിന്നാണ്?
2. ഏതെല്ലാം രീതികളിലാണ് മൽസ്യം പിടിക്കുന്നത്?
3. പ്രധാനപ്പെട്ട മൽസ്യങ്ങളേവ ?
4. മൽസ്യങ്ങളുടെ ആഹാരമെന്ത് ?
5. മൽസ്യങ്ങളെ പിടിച്ചശേഷം എങ്ങനെയെല്ലാം സൂക്ഷിക്കാം?
6. മൽസ്യംകൊണ്ടുള്ള ഉപയോഗങ്ങളെന്തെല്ലാം?
7. കടലിനെ കടലമ്മ എന്നു വിളിക്കുന്നതെന്തുകൊണ്ട്?

വാക്യത്തിൽ ഉപയോഗിക്കുക:—

സ്വാദുനോക്കുക, അറ്റകുറ്റങ്ങഠം, പരിചയം.

---

പാഠം 36

# ആദികാവ്യം

തമസാനദിയുടെ അതിമനോഹരമായ തീരം. എല്ലാ ജന്തുക്കളും ഇണങ്ങി ജീവിക്കുകയാണവിടെ. വൈരം എന്നത് അവയ്ക്കൊന്നിനും അറിഞ്ഞുകൂടാ. വാല്മീകി മഹർഷിയുടെ ആശ്രമപ്രദേശമാണവിടം. തമസയിലെ ജലം നല്ല മനുഷ്യൻെറ മനസ്സുപോലെ തെളിഞ്ഞിരുന്നു.

ഒരുനാഠം ഉച്ചയ്ക്ക് മുനി തൻെറ ശിഷ്യനായ ഭരദ്വാജനോടൊത്ത് നദിയിൽ സ്നാനത്തിനെത്തി. ശിഷ്യൻെറ കൈയിൽ മരവുരിയും ജലപാത്രവുമുണ്ട്. മഹർഷി മരവുരി വാങ്ങി കുളിക്കാനിറങ്ങി. പെട്ടെന്ന് ആ വനമൊന്ന് ചുറ്റിനടന്നു കാണണമെന്ന് അദ്ദേഹത്തിനു തോന്നി; അല്ല, ദൈവം അങ്ങനെ തോന്നിച്ചു. മുനി നദീതീരത്തിലൂടെ നടന്നുതുടങ്ങി. ശിഷ്യൻ അനുഗമിച്ചു.

അപ്പോളതാ ഒരു കാട്ടാളൻ അമ്പുതൊടുത്ത് ലാക്കു നോക്കി നിൽക്കുന്നു. രണ്ടു ക്രൗഞ്ചപ്പക്ഷികഠം മധുരമായി

കൂകിക്കൊണ്ട് അങ്ങുയരെ മരക്കൊമ്പിൽ ഇരിക്കുകയാണ്; ഒന്ന് പൂവൻ, മറ്റേതു പിട. മനമിണങ്ങി രസിക്കുകയാണവ. നല്ല ചന്തമുള്ള പക്ഷികരം, ആണിൻെറ തലയിൽ ഒരു ചെമ്പൂവുണ്ട്. അവൻ പിടയുടെ തൂവലുകരം കൊക്കുകൊണ്ട് മെല്ലെമെല്ലെ കോതിയൊതുക്കുന്നു.

അയ്യോ! അതാ കാട്ടാളൻ ശരം വിട്ടുകഴിഞ്ഞു! ഒരു ഞൊടിയിടയിൽ അമ്പേറ്റ് പൂവൻ നിലംപതിച്ചു. ഒപ്പംതന്നെ പിടയും പറന്നു താഴോട്ടു വീണു. ചെഞ്ചോരയിൽ മുഴുകി നിലത്തുകിടന്നുരുളുന്ന ആ പ്രിയതമനെ, ഒരിക്കലും വിട്ടു പിരിയാത്ത കൂട്ടുകാരനെ നോക്കി പെൺപക്ഷി ദീനദീനം കരഞ്ഞു.

ഇതു മഹർഷിക്ക് സഹിക്കാൻ കഴിഞ്ഞില്ല. വേടൻെറ കൂരമ്പ് തൻെറ ഹൃദയത്തിൽ തറച്ചപോലെയാണ് അദ്ദേഹ ത്തിന് തോന്നിയത്. താനറിയാതെ മുനി വേടനെ ശപിച്ചു. ആ ശാപം മുനിയുടെ മുഖത്തുനിന്ന് ഒരു ശ്ലോകമായി ഉയർന്നു. ലോകത്തിൽ ആദ്യമുണ്ടായ കവിത അതാണത്രെ. ''എൻെറ ശോകം തന്നെയാണ് ഇങ്ങനെ ശ്ലോകമായി രൂപംകൊണ്ടത്'' എന്ന് മുനി പറഞ്ഞു. ''ശരിയാണത്'' എന്ന് ശിഷ്യനും.

ശോകത്തിലാണ്ട വാല്മീകി സ്നാനം ചെയ്ത് ആശ്രമ ത്തിലേക്കുമടങ്ങി; ധ്യാനത്തിൽ മുഴുകി ദുഃഖം മറക്കുവാൻ ശ്രമിച്ചു. എന്നാൽ പെൺപക്ഷിയുടെ ദീനദീനമായ കരച്ചിൽ അദ്ദേഹത്തിൻെറ ഹൃദയത്തിൽ വീണ്ടും വീണ്ടും മുഴങ്ങി. താനറിയാതെ ആ ശ്ലോകം അദ്ദേഹം പിന്നെയും പിന്നെയും ഉരുവിട്ടു.

അദ്ദേഹം ആലോചിച്ചു ''എന്തേ, ഇതിങ്ങിനെ വരാൻ?'' അപ്പോഴാണ് അന്നുകാലത്ത് നാരദമഹർഷി വന്നതും ശ്രീരാമൻെറ ചരിതം മുഴുവൻ തന്നോടു ചുരുക്കിപ്പറഞ്ഞതും വാല്മീകി ഓർത്തത്. അക്കാലത്ത് രാമൻ രാവണനെ വധിച്ച്, സീതയെ വീണ്ടെടുത്ത്, അയോധ്യയിൽ രാജാവായി വാഴുക യായിരുന്നു. അതുവരെയുള്ള കഥയാണ് നാരദമുനി പറഞ്ഞുകൊടുത്തിരുന്നത്. അതോർത്തുക്കൊണ്ട് വാല്മീകി ധ്യാനത്തിൽ മുഴുകി. അപ്പോരം രാമചരിതത്തിൽ അതിനുമേൽ

സംഭവിക്കാനുള്ള കാര്യങ്ങൾകൂടി അദ്ദേഹത്തിന്റെ ബുദ്ധിയിൽ തെളിഞ്ഞുവന്നു. ഇണപ്പക്ഷികളുടെ കഥയും സീതാരാമൻമാരുടെ ചരിത്രവും തമ്മിലുള്ള അടുപ്പം മാമുനി മനസ്സിലാക്കി. രണ്ടു കഥകളും ഒരുപോലെ ശോകം നിറഞ്ഞു തുളുമ്പുന്നവയാണെന്ന് ഋഷിയായ കവി കണ്ടു. പിന്നെ താമസമുണ്ടായില്ല; സീതയുടെയും രാമന്റെയും കഥ അദ്ദേഹം കാവ്യമായി രചിച്ചുതുടങ്ങി. ആദ്യം തന്റെ മുഖത്തുനിന്നുദിച്ച ആ ശ്ലോകത്തിന്റെ രീതിയിൽത്തന്നെയാണ് കവി രാമായണം ഗാനം ചെയ്തത്. ഇരുപത്തിനാലായിരം ശ്ലോകങ്ങൾകൊണ്ട് അദ്ദേഹം കഥ മുഴുമിച്ചു.

ഇതിനിടയിൽ രാമൻ സീതയെ ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. വാല്മീകിയുടെ ആശ്രമമാണ് അപ്പോൾ സീതയ്ക്ക് അഭയമേകിയത്.

## അഭ്യാസം

പദങ്ങൾ:—

| | | | |
|---|---|---|---|
| മഹർഷി | ശ്ലോകം | സഹിക്കുക | രൂപംകൊള്ളുക |
| ആശ്രമം | അഭയം | ഹൃദയം | ഉരുവിടുക |
| തീർത്ഥം | ക്രൗഞ്ചപ്പക്ഷി | ശപിക്കുക | ചരിതം |
| സ്നാനം | രമിക്കുക | ഗാനം | വധിക്കുക |
| മരവുരി | ചെഞ്ചോര | കവിത | തുളുമ്പുക |
| ജലപാത്രം | പ്രിയതമൻ | ശോകം | അടുപ്പം |

ചോദ്യങ്ങൾ:—

1. വാല്മീകി എവിടെ താമസിച്ചിരുന്നു ?
2. ക്രൗഞ്ചപ്പക്ഷികൾ എങ്ങനെയുള്ളവ ആയിരുന്നു ?
3. ഏതു സംഭവമാണ് മഹർഷിക്ക് സഹിക്കാൻ കഴിയാതിരുന്നത്?
4. നാരദമുനി വാല്മീകിക്ക് പറഞ്ഞുകൊടുത്ത കഥയെന്ത് ?
5. വാല്മീകി രാമായണകാവ്യം എഴുതാൻ കാരണമെന്ത് ?

വാക്യത്തിൽ ഉപയോഗിക്കുക:—

നിലംപതിക്കുക, ഉരുവിടുക, രൂപംകൊള്ളുക, നിറഞ്ഞുതുളുമ്പുക.

സ്ത്രീയെ കുറിക്കുന്ന പദം നൽകുക:—

(പുരുഷനെ കുറിക്കുന്ന പദം നൽകിയിട്ടുണ്ട്)

1. കേമൻ —
   മിടുക്കൻ —
   കളളൻ —
2. പൂവൻകോഴി —
   കൊമ്പനാന —
   ആൺസിംഹം —
3. തമ്പുരാൻ —
   വാര്യർ —
   രാജാവ് —
   സഹോദരൻ —
   ബാലൻ —
   പിതാവ് —
   വരൻ —

പാഠം 37

# കുശലവൻമാർ

രാമായണകാവ്യം എഴുതിത്തീർന്നു. ''ഇനി ഇതു ലോകത്തിൽ പ്രചരിപ്പിക്കണം. അതിന് ആരുണ്ട്? എന്ന് മുനി വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ ബാലസൂര്യനെപ്പോലെ കാന്തിമാൻമാരായ രണ്ടു മുനികുമാരൻമാർ അവിടെ വന്നു. അവർ



അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണ് നമസ്കരിച്ചു. ഇരട്ട പിറന്ന സഹോദരൻമാരായിരുന്നു അവർ. കുശനെന്നും ലവനെന്നും ആയിരുന്നു അവരുടെ പേര്. സീതയുടെ പുത്രൻമാരായിരുന്നു അവരിരുവരും. രാമൻ ഉപേക്ഷിക്കുമ്പോൾ

സീത പത്തും തികഞ്ഞിരിക്കുകയായിരുന്നു. വാല്മീകിയുടെ ആശ്രമത്തിൽവച്ചാണ് ദേവി ആ ഇരട്ടക്കുഞ്ഞുങ്ങളെ പ്രസവിച്ചത്. മുനിയുടെ ശിഷ്യൻമാരായി അവർ ആശ്രമത്തിൽ വളർന്നു വരികയായിരുന്നു.

മുനി രാമായണകാവ്യം അവർക്ക് പാടിക്കൊടുത്തു. ആ സഹോദരൻമാർ അതു കേട്ടു പഠിച്ചു. കുയിലിൻെറ ശബ്ദം പോലെ മധുരമായിരുന്നു ഉണ്ണികളുടെ സ്വരം. രണ്ടുപേരും ഒരേ സ്വരത്തിൽ ആ കാവ്യം പാടി. വീണക്കമ്പിയിൽ താളം പിടിച്ചുകൊണ്ടാണ് അവർ ഗാനം ചെയ്തത്. വീണയുടെ നാദവും ഉണ്ണികളുടെ സ്വരവും ഇണങ്ങി. ഏതാനും ദിവസം കൊണ്ട് രാമായണകാവ്യം മുഴുവൻ അവർക്ക് കാണാതെ ചൊല്ലാറായി. മുനി നെറുകയിൽ മുകർന്ന് അവരെ അനുഗ്രഹിച്ചുകൊണ്ട് പറഞ്ഞു:—

''ഉണ്ണികളേ, മുനിമാരുടെ ആശ്രമങ്ങളിലും ശ്രീരാമൻെറ രാജധാനിയിലും പോയി ഈ കാവ്യം പാടുക.''

''അങ്ങനെതന്നെ'' എന്നുപറഞ്ഞ് അവർ യാത്രയായി.

മുനിമാരുടെ മുമ്പിൽവച്ചാണ് അവർ ആദ്യം പാടിയത്. അവരെല്ലാം അതുകേട്ട് വളരെ ആനന്ദിച്ചു. ഒരു മുനി സന്തോഷാശ്രു പൊഴിച്ചുകൊണ്ട് കുമാരൻമാർക്ക് ഓരോ ജലപാത്രം സമ്മാനിച്ചു. മറ്റൊരാൾ മിനുത്ത മരവുരി നൽകി. വേറൊരാൾ മുഞ്ഞപ്പുല്ലുകൊണ്ടുള്ള അരഞ്ഞാൺ അരയിൽ കെട്ടിക്കൊടുത്തു. പുഷ്പങ്ങളും ഫലങ്ങളും ചമതകളുമായിരുന്നു മറ്റുള്ളവർ നൽകിയത് എല്ലാവരും വാല്മീകിയെ വാഴ്ത്തി. ഉണ്ണികളെ അനുമോദിച്ചനുഗ്രഹിച്ചു.

അങ്ങനെ പാടിനടന്ന് ഉണ്ണികൾ അയോധ്യയിലെത്തി. തേരിലേറി രാജവീഥിയിലൂടെ എഴുന്നള്ളുന്ന രാമരാജാവ് കുട്ടികളുടെ പാട്ടുകേട്ടു. അദ്ദേഹം തേർ നിറുത്തി പാട്ടിൽ ലയിച്ചു. പിന്നെ ആളയച്ച് അവരെ കൊട്ടാരത്തിലേക്ക് വരുത്തി. നിറഞ്ഞ രാജസദസ്സിൽവച്ച് കുശലവൻമാർ രാമായണം മധുരമധുരമായി പാടി. ശ്രീരാമനും ഭരതനും ലക്ഷ്മണനും ശത്രുഘ്നനും, കൗസല്യ, കൈകേയി, സുമിത്ര എന്നീ അമ്മമാരും സീതാദേവിയുടെ സഹോദരിമാരും മന്ത്രിമാരും

പുരവാസികളും എന്നുവേണ്ട അവിടെ കൂടിയിരുന്ന എല്ലാവരും ധാരധാരയായി കണ്ണുനീർ വാർത്തു. ''ആരായിരിക്കാം ഈ ഉണ്ണികൾ?'' എന്ന് അവർ ആലോചിച്ചു; ഉണ്ണികളോടു ചോദിച്ചു. ''വാല്മീകി മഹർഷിയുടെ ശിഷ്യൻമാരാണ് ഞങ്ങൾ'' എന്നല്ലാതെ അവർക്ക് മറ്റൊന്നും പറയാനുണ്ടായിരുന്നില്ല. രാമായണത്തിലെ നായകനായ രാമൻ തങ്ങളുടെ അച്ഛനാണെന്നും നായികയായ സീത അമ്മയാണെന്നും കുശലവൻമാർക്കറിയാമായിരുന്നില്ല.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| പ്രചരിപ്പിക്കുക | മിനുത്ത | ലയിക്കുക |
| നാദം | ചമത | രാജസദസ്സ് |
| വീണക്കമ്പി | താളംപിടിക്കുക | ധാരധാരയായി |
| മുകരുക | അനുഗ്രഹിക്കുക | നായകൻ |
| അശ്രു | രാജവീഥി | നായിക |
| പുരവാസി | | |

ചോദ്യങ്ങൾ:—

1. കുശലവൻമാർ ആരായിരുന്നു ?
2. എപ്രകാരമായിരുന്നു അവർ രാമായണം പാടിയത് ?
3. മുനി അവരോട് എന്താജ്ഞാപിച്ചു ?
4. കുശലവൻമാരുടെ പാട്ടുകേട്ട് മുനിമാർ എന്തു ചെയ്തു ?
5. രാജസദസ്സിൽ വച്ച് പാട്ടുകേട്ടപ്പോൾ അവിടെ ഉണ്ടായിരുന്നവർ എന്തുചെയ്തു ?

വാക്യത്തിൽ ഉപയോഗിക്കുക:—

പ്രചരിപ്പിക്കുക, വാഴ്ത്തുക, അനുഗ്രഹിക്കുക, ധാരധാരയായി.

പുരുഷനെ കുറിക്കുന്ന പദം കുറിക്കുക:—

1. നായിക —
   അധ്യാപിക —
   പ്രിയതമ —
2. തള്ള —
   മകൾ —
   വേലക്കാരി —
3. രാജകുമാരി —
   പെൺപട്ടി —
   മടയി —

പാഠം 38

# ലെനിനും കർഷകനും

ഇന്ത്യയുടെ രാഷ്ട്രപിതാവാണ് ഗാന്ധിജി. സോവിയറ്റ്റഷ്യയുടെ രാഷ്ട്രപിതാവാണ് ലെനിൻ. ഗാന്ധിജിക്കും ലെനിനും പലകാര്യങ്ങളിലും സാദൃശ്യമുണ്ട്. എളിയ ജീവിതമാണ് ഈ രണ്ടുമഹാൻമാരും ഇഷ്ടപ്പെട്ടിരുന്നത്. ഗാന്ധിജിയെപ്പറ്റി നമുക്ക് പല കാര്യങ്ങളും അറിയാം. ലെനിനെക്കുറിച്ച് അത്രയൊന്നും അറിഞ്ഞുകൂടല്ലോ. ഈ കഥ കേട്ടോളൂ.

ഒരിക്കൽ ഒരു കൃഷിക്കാരൻ ലെനിനെക്കാണാൻ അദ്ദേഹത്തിൻെറ ആഫീസിൽച്ചെന്നു. ദരിദ്രൻമാർ സാധാരണ ഉപയോഗിക്കാറുള്ള മുട്ടിച്ചെരുപ്പാണ് അയാൾ ഇട്ടിരുന്നത്. വീട്ടിൽ നെയ്ത പരുക്കൻതുണികൊണ്ടുള്ള പഴകിയ കോട്ട് അയാളുടെ തണുപ്പ് അകറ്റി. അയാളുടെ കൈയിൽ ഒരു സഞ്ചിയും ഉണ്ടായിരുന്നു.

പാഖോമോവ് എന്നായിരുന്നു ആ കർഷകൻെറ പേര്. ലെനിനോട് ചില സംശയങ്ങൾ ചോദിക്കാനാണ് അയാൾ ചെന്നത്. ഉദ്യോഗസ്ഥൻമാർ അയാൾക്ക് കാര്യങ്ങൾ വിസ്തരിച്ചു പറഞ്ഞുകൊടുത്തു. പക്ഷേ, പാഖോമോവിന് തൃപ്തിയായില്ല. ലെനിനെ കാണണമെന്ന് അയാൾ വാശിപിടിച്ചു. ഒരു ഉദ്യോഗസ്ഥൻ ലെനിൻെറ മുറിയിൽപ്പോയി മടങ്ങിവന്ന് പാഖോമോവിനോട് പറഞ്ഞു:—''ശരി, പത്തുമിനിട്ട് കാത്തിരിക്കൂ.''

ആ കർഷകൻ ലെനിൻെറ മുറിയുടെ വാതിൽക്കൻ ഇരുന്നു. എത്രനേരം വേണമെങ്കിലും ഇരിക്കാൻ അയാൾ ഒരുക്കമാണ്. മഹാനായ ലെനിനെ ഒന്നു കാണണം. ഗ്രാമത്തിൽ തിരിച്ചെത്തിയാൽ ലെനിനെക്കണ്ട കഥ കൊട്ടിഘോഷിച്ച് ഗ്രാമീണരുടെ ബഹുമാനം നേടാമല്ലോ.

അൽപനേരം കഴിഞ്ഞപ്പോൾ കൃഷിക്കാരന് സംശയമായി. നേരമെത്രയായി? പത്തുമിനിട്ടിലധികമായിപ്പോയോ? തന്നെ

കാത്തിരിക്കുകയാവില്ലേ ലെനിൻ? തന്നോട് ഇരിക്കാൻ പറഞ്ഞ ഉദ്യോഗസ്ഥനെ എങ്ങും കാണാനുമില്ല. ഏതായാലും ചെന്നു നോക്കുകതന്നെ എന്ന് പാഖോമോവ് നിശ്ചയിച്ചു.

കർഷകൻ ലെനിന്റെ മുറിയിലേക്കു കടന്നു. അവിടെ പഴകിയ ഉടുപ്പു ധരിച്ച ഒരാരം ഇരിക്കുന്നതു കണ്ടു. ഒരു ഞണുങ്ങിയ തകരപ്പാത്രവുമുണ്ട് മേശപ്പുറത്ത്. ആ മനുഷ്യൻ അതിൽനിന്നെന്തോ എടുത്തു ഭക്ഷിക്കുകയാണ്. പാഖോമോവിനു സംശയം തോന്നി. ഇതാണോ ലെനിൻ! ഇത്രയും



മോശമായ വേഷമോ, റഷ്യയുടെ പരമാധികാരിക്ക്! ഉദ്യോഗസ്ഥൻ തന്നെ കളിപ്പിച്ചതാണോ എന്നു ഗ്രാമീണൻ സംശയിച്ചുപോയി.

ലെനിൻ തലപൊക്കി നോക്കി; എന്നിട്ടു പറഞ്ഞു: ''വരൂ, വരൂ സഖാവേ, ഇരിക്കൂ.''

അതുകേട്ടപ്പോൾ പാഖോമോവിനു വിശ്വാസമായി, ഇതു ലെനിൻതന്നെയെന്ന്. അതു ലെനിൻെറ ശബ്ദമാണ്. തൊട്ടടുത്തുള്ള കസേരയിലേക്കു ചൂണ്ടിക്കൊണ്ട് ലെനിൻ പറഞ്ഞു:

''ഗ്രാമത്തിൽനിന്നാണല്ലേ? വന്നത് നന്നായി. എന്താണ് പേര്?''

കൃഷിക്കാരൻ സന്തോഷത്തോടെ പറഞ്ഞു:

''പാഖോമോവ്.''

പഴയ ഉടുപ്പുധരിച്ച ലെനിനെയും, മേശപ്പുറത്തുള്ള ഞണുങ്ങിയ തകരപ്പാത്രത്തെയും അയാൾ മാറിമാറി നോക്കി. പാത്രത്തിൽ കഞ്ഞിയാണെന്നറിഞ്ഞപ്പോൾ അയാൾ അമ്പരന്നു. റഷ്യക്കാരുടെ രാഷ്ട്രപിതാവായ ലെനിൻ പഴകിയ വസ്ത്രം ധരിക്കുന്നു! കുടിക്കുന്നതോ, വെറും കഞ്ഞി!

താനറിയാതെ അയാൾ പറഞ്ഞുപോയി: ''കഞ്ഞി..... അതും വെണ്ണയില്ലാതെ!.........ലെനിൻ!''

ലെനിൻ അതുകേട്ട് ചിരിച്ചുകൊണ്ടു പറഞ്ഞു: ''അതെ, തൽക്കാലം വെണ്ണയില്ല. പക്ഷേ അതൊന്നും അത്ര സാരമില്ല. സഖാവേ, ഇതിലേറെ ബുദ്ധിമുട്ടുന്നവർ റഷ്യയിൽ എത്രയോ ഉണ്ടല്ലോ!''

പാഖോമോവിന് അത് സഹിച്ചില്ല. അയാൾ ചാടിയെണീറ്റ് തൻെറ കൈയിലുള്ള സഞ്ചി തുറന്ന് ഒരു കീറത്തുണിക്കെട്ടെടുത്തു. അതിൽനിന്ന് ഉണങ്ങിയ പന്നിമാംസവും ഒരു കഷണം റൊട്ടിയും അയാൾ മേശപ്പുറത്തുവച്ചു. പാഖോമോവ് ലെനിനോട് അപേക്ഷിച്ചു: ''ഇത് കഴിക്കൂ; വേണ്ടെന്നു പറയരുത്.''

ലെനിൻ കൃഷിക്കാരനെ തടഞ്ഞു. ''വേണ്ട, വേണ്ട. എനിക്കു ധാരാളമായി.''

പാഖോമോവ് വീണ്ടും അപേക്ഷിച്ചു: ''അതു പറ്റില്ല. അങ്ങ് വെറും കഞ്ഞി കുടിക്കുക, ഞാൻ പന്നിയിറച്ചിയും റൊട്ടിയും കഴിക്കുക, അതു ശരിയല്ല. അങ്ങ് ഇതു കഴിക്കണം.''

കർഷകൻ റൊട്ടിയും ഇറച്ചിയും ലെനിന്റെ സമീപത്തേക്കു നീക്കിവച്ചു.

ലെനിൻ വിഷമിച്ചു. ഈ വൃദ്ധനെ വേദനിപ്പിക്കാൻ പാടില്ല. തനിക്കിനി ഭക്ഷിക്കാൻ പ്രയാസമാണുതാനും. കർഷകനെ സമാധാനിപ്പിക്കുവാനായി ലെനിൻ പറഞ്ഞു:

''ശരി, ഒരു കഷണം റൊട്ടിയും അൽപം ഇറച്ചിയും തരൂ.''

തേഞ്ഞ അരിവാളിന്റെ കഷണംകൊണ്ടുണ്ടാക്കിയ ഒരു കത്തി ആ കർഷകൻ സഞ്ചിയിൽനിന്നെടുത്തു. ഒരു കഷണം റൊട്ടിയും അൽപം ഇറച്ചിയും മുറിച്ച് ലെനിനു കൊടുത്തു.

പന്നിയിറച്ചിയും റൊട്ടിയും ചവച്ചുകൊണ്ട് ലെനിൻ പറഞ്ഞു: ''നല്ല ഇറച്ചി, റൊട്ടിയും നന്ന്. നാട്ടിൻപുറത്തുള്ളവർ ഒരുവിധം സുഖമായി ജീവിക്കുന്നുണ്ട്, അല്ലേ? എന്തൊക്കെയാണ് വർത്തമാനം? കേൾക്കട്ടെ.''

പാഖോമോവിന് പരമസന്തോഷമായി. തന്റെ ആഗ്രഹം സാധിച്ചുവല്ലോ. ഗ്രാമത്തിലെ കർഷകരുടെ ജീവിതത്തെ സംബന്ധിച്ച് പല കാര്യങ്ങളും അവർ സംസാരിച്ചു. പാഖോമോവിന്റെ സംശയങ്ങളെല്ലാം ലെനിൻ താൽപര്യത്തോടെ കേട്ടു. എല്ലാക്കാര്യങ്ങളും വിസ്തരിച്ചുപറഞ്ഞുകൊടുത്തു. വൃദ്ധനു തൃപ്തിയായി.

അയാൾ യാത്ര ചോദിച്ചു. വാതിൽ കടക്കുന്നതുവരെ ലെനിൻ അയാളെ അനുഗമിച്ചു. കൈപിടിച്ചുകുലുക്കിക്കൊണ്ട് ലെനിൻ കർഷകനെ യാത്രയാക്കി.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| എളിയ | ഗ്രാമീണർ | വർത്തമാനം |
| ധരിക്കുക | ബഹുമാനം | സംബന്ധിച്ച് |
| വിസ്തരിക്കുക | കൊട്ടിഘോഷിക്കുക | താത്പര്യം |
| ഉദ്യോഗസ്ഥൻ | പരമാധികാരി | തൃപ്തി |
| അനുഗമിച്ചു | സഖാവ് | യാത്രചോദിച്ചു |
| അമ്പരന്നു | വേദനിപ്പിക്കുക | പിറുപിറുത്തു |

ചോദ്യങ്ങൾ:—

1. കൃഷിക്കാരൻ വന്നതിൻെറ ഉദ്ദേശ്യമെന്താണ്?
2. കൃഷിക്കാരൻെറ പേരെന്താണ്?
3. അയാൾ ധരിച്ച വസ്ത്രം എങ്ങനെയുള്ളതായിരുന്നു?
4. അയാളുടെ കൈവശം എന്തെല്ലാം സാധനങ്ങളുണ്ടായിരുന്നു?
5. ലെനിൻ എന്തു ഭക്ഷണമാണ് കഴിച്ചത്?
6. ലെനിൻ കൃഷിക്കാരനോട് ഏതെല്ലാം കാര്യങ്ങളെപ്പറ്റി സംസാരിച്ചു?

വാക്യത്തിൽ ഉപയോഗിക്കുക:—

ധരിക്കുക, വിസ്തരിക്കുക, അമ്പരക്കുക, സംബന്ധിച്ച്, അനുഗമിക്കുക, കൊട്ടിഘോഷിക്കുക.

---

പാഠം 39

# പൊൻമാൻ



ഭർത്താവേ! കണ്ടീലയോ കനകമയമൃഗ—
മെത്രയും ചിത്രം ചിത്രം! രത്നഭൂഷിതമിദം.

പേടിയില്ലിതിനേതുമെത്രയുമടുത്തുവ–
ന്നീടുന്നു മെരുക്കമുണ്ടേത്രയുമെന്നുതോന്നും.
കളിപ്പാനതിസുഖമുണ്ടിതു നമുക്കിങ്ങു
വിളിച്ചീടുക വരുമെന്നു തോന്നുന്നു നൂനം.
പിടിച്ചുകൊണ്ടിങ്ങു പോന്നീടുക വൈകീടാതെ
മടിച്ചീടരുതേതും ഭർത്താവേ ! ജഗൽപ്പതേ !

അധ്യാത്മരാമായണം] [എഴുത്തച്ഛൻ

അഭ്യാസം

1. ഈ കവിത ചൊല്ലുമ്പോാം നിങ്ങളുടെ മനസ്സിൽ തെളിഞ്ഞു വരുന്ന ചിത്രമേത് ?
2. സീതയെ വശീകരിക്കാൻ പൊൻമാൻ എന്തെല്ലാം ചെയ്തു ?
3. ഈ മാൻ നമുക്ക് ഇണങ്ങും എന്ന് സീതാദേവി ഊഹിക്കാൻ കാരണമെന്ത് ?
4. ''മടിച്ചീടരുതേതും ഭർത്താവേ ! ജഗൽപ്പതേ !'' ഇതിൽ ഭർത്താവേ, ജഗൽപ്പതേ എന്നീ സംബോധനകാം (വിളികാം) സൂചിപ്പിക്കുന്ന വിശേഷാർത്ഥങ്ങാം ഏവ ?

---

പാഠം 40

# മഹാത്മാ ഗാന്ധി

## I

കുട്ടികളേ, നിങ്ങളോരോരുത്തരും നിങ്ങളുടെ അച്ഛനെ എത്രമാത്രം സ്നേഹിക്കുന്നു, ബഹുമാനിക്കുന്നു ! നിങ്ങളുടെ സ്നേഹിതൻെറ അച്ഛനോടും നിങ്ങാക്ക് സ്നേഹവും ബഹുമാനവും ഉണ്ടായിരിക്കും. എന്നാൽ ഈ രാജ്യത്തുള്ള എല്ലാവരും സ്വന്തം പിതാവിനെപ്പോലെ, ഒരുപക്ഷേ, അതിലും അധികമായി, സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന ഒരു മഹാനുണ്ട്. ആരെന്ന് നിങ്ങാക്കറിയാം: മഹാത്മാഗാന്ധി.

ഒരച്ഛൻ മക്കാക്കുവേണ്ടി എന്തു ചെയ്യുമോ, എന്തു ചെയ്യണമോ, അത് എല്ലാ ഇന്ത്യാക്കാർക്കും വേണ്ടി മഹാത്മാ ഗാന്ധി ചെയ്തു. അതുകൊണ്ടാണ് അദ്ദേഹത്തേ നാം

രാഷ്ട്രപിതാവെന്നു വിളിക്കുന്നത്. ഭാരതഭൂമിക്ക് ഒരു നീണ്ട ചരിത്രമുണ്ട്. നാം ആരാധിക്കുന്ന ചരിത്രപുരുഷൻമാർ വളരെപ്പേരുണ്ട്. അവർക്കാർക്കും ഇല്ല, രാഷ്ട്രപിതാവ് എന്ന ബഹുമതി.



ഇന്ത്യാക്കാർ മാത്രമല്ല ഇന്ന് മഹാത്മാഗാന്ധിയെ ആരാധിക്കുന്നത്. ലോകം മുഴുവനും അദ്ദേഹത്തെ വാഴ്ത്തുന്നു.

1969—ൽ അദ്ദേഹത്തിൻെറ നൂറാം പിറന്നാൾ ആഘോഷിച്ചപ്പോൾ ലോകത്തിലെ മിക്ക രാജ്യങ്ങളും അദ്ദേഹത്തെ ബഹുമാനിച്ചുകൊണ്ട് തപാൽ മുദ്രകളിറക്കി ; വേറെ പല പ്രകാരത്തിലും അദ്ദേഹത്തിൻെറ മഹത്ത്വത്തെ കൊണ്ടാടി.

മറ്റാരോടുമില്ലാത്തവണ്ണം സ്നേഹവും ബഹുമാനവും നമുക്ക് അദ്ദേഹത്തോടു തോന്നാൻ മതിയായ കാരണമുണ്ട്.

ഏകദേശം ഇരുനൂറു കൊല്ലം നാം ബ്രിട്ടീഷുകാരുടെ അടിമകളായിരുന്നു. ഈ രാജ്യത്തിലെ പാവങ്ങൾ മാത്രമല്ല, പഠിപ്പും പദവിയും ഉള്ളവരും മഹാരാജാക്കൻമാർപോലും, ബ്രിട്ടീഷുകാരുടെ ചൊൽപ്പടിക്ക് നിൽക്കേണ്ടിവന്നു.

''സ്വാതന്ത്ര്യം തന്നെയമൃതം ;
സ്വാതന്ത്ര്യം തന്നെജീവിതം ;
പാരതന്ത്ര്യം മാനികൾക്കു
മൃതിയേക്കാൾ ഭയാനകം'' എന്ന് മഹാകവി കുമാരനാശാൻ പാടിയിട്ടുള്ളത് എത്ര സത്യമാണ്! സ്വാതന്ത്ര്യത്തിനു വേണ്ടി നാം നെടുനാൾ പടവെട്ടി. ആദ്യമെല്ലാം ആയുധമെടുത്തുള്ള സമരമായിരുന്നു. അതു ഫലിച്ചില്ല. എങ്ങനെ ഫലിക്കാനാണ്? ലോകത്തിലെ ഏറ്റവും ശക്തികൂടിയ സാമ്രാജ്യമായിരുന്നു ബ്രിട്ടൻേറത്. സേനയും ധനവും ആയുധങ്ങളും സഹായികളും ബ്രിട്ടനോളം മറ്റൊരു സാമ്രാജ്യത്തിനും ഉണ്ടായിരുന്നില്ല. ലോകത്തിൻെറ പല ഭാഗത്തും അവരുടെ പതാക പാറിക്കളിച്ചിരുന്നു.

അങ്ങനെയുള്ള സാമ്രാജ്യത്തോടാണ് ഗാന്ധിജി യുദ്ധം ചെയ്തത്; അതും ആയുധമെടുക്കാതെ. അതൊരു ധർമ്മയുദ്ധമായിരുന്നു. മറ്റുള്ളവരുടെ രാജ്യം പിടിച്ചടക്കാനോ അവരെ അടിമകളാക്കാനോ ആയിരുന്നില്ല ആ യുദ്ധം; ഇന്ത്യയിലെ കോടിക്കണക്കിനുള്ള ജനങ്ങളെ വെറും മാടുകളുടെ നിലയിൽനിന്ന് മനുഷ്യരാക്കി ഉയർത്താനായിരുന്നു.

എതിരാളികളായ ബ്രിട്ടീഷ് അധികാരികളോട് അദ്ദേഹത്തിനു പകയോ വെറുപ്പോ ഉണ്ടായിരുന്നില്ല. അവരുടെ മികച്ച ഗുണങ്ങളെ അദ്ദേഹം അറിയുകയും ആദരിക്കുകയും ചെയ്തു. മഹാത്മജിയുടെ ഉദ്ദേശശുദ്ധിയും മനഃശുദ്ധിയും മനസ്സിലാക്കിയ കുറെപ്പേർ ബ്രിട്ടനിലും ഉണ്ടായിരുന്നു. എങ്കിലും ബ്രിട്ടീഷ് അധികാരികൾ അദ്ദേഹത്തെ ശത്രുവായി ത്തന്നെ കരുതി. അതിനാൽ സമരം കൂടിയേ കഴിയൂ എന്നായി. മഹാത്മജിയും അദ്ദേഹത്തിൻെറ അനുയായികളും പലതരം മർദ്ദനങ്ങൾ അനുഭവിക്കേണ്ടിവന്നു. നീണ്ടകാലത്തോളം

അവർക്ക് തടവിൽ കിടക്കേണ്ടിവന്നു. ഗാന്ധിജിയുടെ പത്നിയായ കസ്തൂർബാ ഈ സമരത്തിനിടയിൽ ജയിലിൽവച്ചു മരിച്ചു.

എങ്കിലും ഗാന്ധിജി നയിച്ച സമരം ജയിച്ചു. 1947 ആഗസ്റ്റ് 15-ാം തീയതി ഇന്ത്യ സ്വതന്ത്രമായി. അതോടുകൂടി മഹാത്മാഗാന്ധിയുടെ ജന്മോദ്ദേശ്യം നിറവേറി.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ബഹുമാനിക്കുന്നു | പഠിപ്പ് | ജയിൽ |
| ആരാധിക്കുന്നു | ഇംഗ്ലണ്ട് | ബ്രിട്ടൻ |
| മഹത്വം | ചൊൽപ്പടി | പതാക |
| കൊണ്ടാടി | സ്വാതന്ത്ര്യം | ധർമ്മയുദ്ധം |
| പടപൊരുതി | മഹാകവി | പാറിക്കളിക്കുക |
| ജന്മോദ്ദേശ്യം | നെടുനാൾ | മനഃശുദ്ധി |
| സാമ്രാജ്യം | പടവെട്ടി | അനുയായി |
| ഏകദേശം | ഫലിക്കുക | ക്ലേശം |
| മഹാരാജാവ് | നിറവേറി | ആഗസ്റ്റ് |

ചോദ്യങ്ങൾ:—

1. മഹാത്മാഗാന്ധിയെ രാഷ്ട്രപിതാവെന്നു വിളിക്കുന്നതെന്തുകൊണ്ട് ?
2. ഗാന്ധിജിയുടെ സമരം ഏതു രീതിയിലായിരുന്നു ?
3. ഗാന്ധിജിയുടെ നൂറാം ജന്മദിനം എങ്ങനെയാണ് കൊണ്ടാടിയത് ?
4. ഇംഗ്ലീഷുകാർ ഭാരതം ഭരിച്ചിരുന്നപ്പോൾ ഇവിടത്തെ സ്ഥിതി എന്തായിരുന്നു ?
5. ഇംഗ്ലീഷുകാരുമായുള്ള സമരത്തിൽ ഭാരതം ജയിക്കാതിരുന്നതെന്തുകൊണ്ട് ?
6. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഗാന്ധിജിക്ക് എന്തെല്ലാം ക്ലേശങ്ങൾ സഹിക്കേണ്ടിവന്നു ?

വാക്യത്തിൽ ഉപയോഗിക്കുക:—

കൊണ്ടാടുക, ചൊൽപ്പടി, ഫലിക്കുക, ക്ലേശം, നിറവേറുക, അനുയായി.

പാഠം 41

# മഹാത്മാഗാന്ധി

## II

ഗാന്ധിജിയുടെ ജീവിതം ഒരു നീണ്ട പോരാട്ടമായിരുന്നു! ആയുധമെടുക്കാത്ത പോരാട്ടം, അഹിംസയിൽ ഉറച്ചുനിന്നു കൊണ്ടുള്ള പോരാട്ടം. എപ്പോഴും അദ്ദേഹം സത്യത്തിനും നീതിക്കും വേണ്ടി വാദിച്ചു. എപ്പോഴും അദ്ദേഹം പാവപ്പെട്ടവരുടെ ഭാഗത്തായിരുന്നു. എല്ലാ മർദ്ദനങ്ങൾക്കും അഴിമതികൾക്കും എതിരായിരുന്നു അദ്ദേഹം. തൻെറ ചുറ്റും അനീതിയുടെ അഴിഞ്ഞാട്ടം അദ്ദേഹം കണ്ടു. പണക്കാരൻ പാവപ്പെട്ടവനെ, പഠിച്ചവൻ പഠിക്കാത്തവനെ, സവർണ്ണൻ അവർണ്ണനെ, മുതലാളി തൊഴിലാളിയെ, വെള്ളക്കാരൻ കറുത്ത മനുഷ്യനെ, ഇങ്ങനെ എങ്ങുമെങ്ങും ശക്തൻ അശക്തനെ ഹിംസിക്കുന്നത് അദ്ദേഹം കണ്ടു. ഈ ഹിംസയ്ക്ക് എതിരായി അദ്ദേഹം ജീവിതാവസാനംവരെ പൊരുതി.

ഈ നീണ്ട സമരം ആരംഭിച്ചത് തെക്കെ ആഫ്രിക്കയിൽ വച്ചാണ്. അവിടെയുള്ള വെള്ളക്കാരുടെ തോട്ടങ്ങളിൽ അനേകം ഇന്ത്യാക്കാർ കൂലിപ്പണിയെടുത്തു കഴിഞ്ഞിരുന്നു അക്കാലത്ത്. അവർ അനുഭവിക്കേണ്ടിവന്നിരുന്ന കഷ്ടപ്പാടുകൾ കേട്ടാൽ നിങ്ങൾ ഞെട്ടിപ്പോകും. ആ പാവങ്ങളെ രക്ഷിക്കാൻ ആരുമുണ്ടായിരുന്നില്ല. അങ്ങനെയിരിക്കെയാണ് ഗാന്ധിജി ''ഞാനുണ്ട് നിങ്ങൾക്ക്'' എന്ന് ഉറപ്പുകൊടുത്തുകൊണ്ട് അവരുടെയിടയിൽ ഇറങ്ങി പ്രവർത്തിച്ചുതുടങ്ങിയത്. അവരുടെയിടയിൽ പ്ലേഗ് പടർന്നുപിടിച്ചപ്പോൾ മരണത്തെ വെല്ലുവിളിച്ചുകൊണ്ട് അദ്ദേഹം അവരെ ശുശ്രൂഷിച്ചു.

ധനികനായ ഒരു വ്യാപാരിയുടെ കേസു നടത്തുവാൻ വക്കീൽ എന്ന നിലയ്ക്കായിരുന്നു ഗാന്ധിജി തെക്കെ ആഫ്രിക്കയിൽ എത്തിയത്. എന്നാൽ അവിടെയെത്തി ഏറെനാൾ കഴിയുന്നതിനുമുമ്പ് അദ്ദേഹം കൂലിപ്പണിക്കാരുടെ സേവകനായി മാറി. ''കൂലിവക്കീൽ'' എന്ന് വെള്ളക്കാർ അദ്ദേഹത്തെ പരിഹസിച്ചു. അതിൽ അദ്ദേഹം സന്തോഷിച്ചതേയുള്ളൂ.

ആഫ്രിക്കയിൽ തന്റെ കടമ നിറവേറ്റിയശേഷം ഗാന്ധിജി ഇന്ത്യയിലേക്കു തിരിച്ചുവന്നു. ഇവിടെയും മർദ്ദനം നടക്കുകയായിരുന്നു, മറ്റൊരുവിധത്തിൽ. ബീഹാർ സ്റ്റേറ്റിലുള്ള ചമ്പാരൻ ജില്ലയിലെ അമരിത്തോട്ടങ്ങളിൽ നിന്നായിരുന്നു പാവങ്ങളുടെ കൂട്ടക്കരച്ചിൽ അദ്ദേഹം ആദ്യമായി ഇന്ത്യയിൽ കേട്ടത്. വെള്ളക്കാരായ തോട്ടം ഉടമകളുടെ കീഴിൽ നാട്ടുകാരായ കൂലിക്കാർ നരകിക്കുകയായിരുന്നു, ആണും പെണ്ണും ഒരുപോലെ. ഗാന്ധിജിയും കസ്തൂർബായും അനുയായികളും ആ പാവങ്ങളുടെ നില നന്നാക്കാൻ രാവും പകലും പാടുപെട്ടു.

ബ്രിട്ടീഷുകാർ ഇന്ത്യയിലുടനീളം നടത്തിയിരുന്ന ഭയങ്കരമായ മർദ്ദനത്തിന്റെ ചെറിയ വശം മാത്രമാണ് ചമ്പാരനിൽ ഗാന്ധിജി കണ്ടത്. അതിനാൽ ബ്രിട്ടന്റെ അടിമ എന്ന നിലയിൽ നിന്ന് ഇന്ത്യയെ മോചിപ്പിക്കാൻ അദ്ദേഹം കച്ചകെട്ടിയിറങ്ങി. ഒരു വർഗ്ഗത്തോടും ഒരു രാജ്യത്തോടും ഗാന്ധിജിക്ക് വൈരമുണ്ടായിരുന്നില്ല. ബ്രിട്ടനോട് വിശേഷിച്ചും. അദ്ദേഹം എതിർത്തത് അനീതിയെയാണ്, ബ്രിട്ടീഷുകാരെയല്ല. എന്നാൽ ബ്രിട്ടീഷ് ഭരണാധികാരികൾക്ക് അന്ന് ഇക്കാര്യം മനസ്സിലായില്ല. കറുത്ത മനുഷ്യരും വെളുത്ത മനുഷ്യരും തമ്മിലുള്ള സമരമായിട്ടാണ് അവർ ഇതിനെ കണ്ടത്. ബ്രിട്ടീഷ് ചക്രവർത്തിക്കെതിരായി അദ്ദേഹത്തിന്റെ ഒരു പ്രജ പടകൂട്ടിയത് അന്ന് അവർക്ക് പൊറുക്കാൻ കഴിഞ്ഞില്ല.

ഇന്ന് ആ നില ആകെ മാറിയിരിക്കുന്നു. ഗാന്ധിജിയുടെ നൂറാം പിറന്നാൾ ബ്രിട്ടനിൽവച്ച് വളരെ കേമമായി ബ്രിട്ടീഷുകാർ ആഘോഷിച്ചു. കിരീടാവകാശിയായ ചാൾസ് രാജകുമാരനാണ് അതിൽ മുൻകൈ എടുത്തത്. ഇരുപതു വയസ്സുമാത്രം പ്രായമായ രാജകുമാരൻ പ്രസംഗിച്ചത് ഇങ്ങനെയായിരുന്നു:

''ബ്രിട്ടൻ ഇന്ത്യ വിടുന്നതിന് ഇടയാക്കിയവരിൽ മുഖ്യനാണ് ഗാന്ധിജി. എന്റെ മുത്തച്ഛന് ഇന്ത്യയുടെ ചക്രവർത്തി എന്ന സ്ഥാനമുണ്ടായിരുന്നു. ആ സ്ഥാനം ഇല്ലാതാക്കാൻ മറ്റാർക്കും കഴിഞ്ഞില്ല. ഗാന്ധിജി അക്കാര്യം നേടി. വെറുപ്പോ വൈരമോ ഉണ്ടാക്കാതെ ഇന്ത്യക്കുവേണ്ടി പലതും ഗാന്ധിജി നേടി. അദ്ഭുതകരമായ പലതും.

ഇന്ത്യയുടെ ചരിത്രത്തിലെ ഏറ്റവും വിഷമം പിടിച്ച ഘട്ടത്തിൽ അദ്ദേഹം ജനിച്ചത് എത്ര ഭാഗ്യമായി!''

ക്രിസ്തുദേവൻ മനുഷ്യർക്കുവേണ്ടി സ്വന്തം ജീവൻ പോലും ഉപേക്ഷിച്ചു. ശ്രീകൃഷ്ണഭഗവാൻ ലോകത്തിൽ ധർമ്മം സ്ഥാപിച്ചു. ഭഗവാൻ ബുദ്ധൻ ലോകത്തിൽ എല്ലാ ദുഃഖങ്ങൾക്കും മറുമരുന്നായി അഹിംസ ഉപദേശിച്ചു. നബി തിരുമേനി അക്രമികളോട് പിൻമാറാതെ പൊരുതി. ''ഈ മഹാൻമാരുടെ ഗുണങ്ങളെല്ലാം ഒരാളിൽ ഒരുമിച്ചു കാണണമെങ്കിൽ ഗാന്ധിജിയുടെ സന്നിധിയിലേക്ക് പോവുക; അല്ലെങ്കിൽ അദ്ദേഹത്തിൻെറ ചരിത്രം വായിക്കുക'' എന്ന് മഹാകവി വള്ളത്തോൾ പാടി. ഇന്ന് ആ മഹാത്മാവിൻെറ സന്നിധിയിൽ പോകാൻ നമുക്ക് സാധ്യമല്ല. എന്നാൽ നമുക്ക് അദ്ദേഹത്തിൻെറ ചരിത്രം വായിക്കാം; വീണ്ടും വീണ്ടും വായിക്കാം.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| പോരാട്ടം | കിരീടാവകാശി | തോട്ടംഉടമ |
| അഹിംസ | കഷ്ടപ്പാട് | നരകിക്കുന്നു |
| അഴിമതി | പ്ലേഗുരോഗം | പാടുപെട്ടു |
| സവർണ്ണൻ | പടർന്നുപിടിക്കുന്നു | അടിമത്തം |
| അശക്തൻ | വെല്ലുവിളിക്കുന്നു | മോചിപ്പിക്കുക |
| ഹിംസിക്കുന്നു | ധനികൻ | കച്ചകെട്ടുക |
| കൂലിപ്പണി | വ്യാപാരി | ബ്രിട്ടൻ |
| വർഗ്ഗം | കേസ്സ് | മറുമരുന്ന് |
| ആഘോഷിച്ചു | രാജകുമാരൻ | പിൻമാറുക |
| ഉപദേശിച്ചു | സന്നിധി | ആഫ്രിക്ക |
| അക്രമി | | |

ചോദ്യങ്ങൾ:—

1. ഗാന്ധിജി എന്തിനുവേണ്ടിയാണ് ജീവിതാവസാനംവരെ പോരാടിയത്?
2. തെക്കെ ആഫ്രിക്കയിൽ ഗാന്ധിജി പോയതെന്തിന്? അവിടെ വച്ച് അദ്ദേഹം എന്തെല്ലാം ചെയ്തു?
3. ഗാന്ധിജി ചമ്പാരനിൽ പോയതെന്തിന്?
4. ഗാന്ധിജിയെപ്പറ്റി ബ്രിട്ടീഷ് രാജകുമാരൻെറ അഭിപ്രായം എന്തായിരുന്നു?
5. ആരുടെയെല്ലാം ഗുണങ്ങളാണ് ഗാന്ധിജിയിൽ ഒത്തു കാണുന്നത്?

വാക്യത്തിൽ ഉപയോഗിക്കുക:—

ആഘോഷിക്കുക, പാടുപെടുക, പടർന്നുപിടിക്കുക, വിളിക്കുക, മറുമരുന്ന്, സന്നിധി.

# അനുബന്ധം

## പഴയ ലിപി

### സ്വരങ്ങളും സ്വരചിഹ്നങ്ങളും

| | | | | | | | | |
|---|---|---|---|---|---|---|---|---|
| അ | ആ | ഇ | ഈ | ഉ | ഊ | ഋ | ഌ | |
| എ | ഏ | ഐ | ഒ | ഓ | ഔ | | | |
| ആ | ാ | പാ | | | | | | |
| ഇ | ി | പി | | | | | | |
| ഈ | ീ | പീ | | | | | | |
| ഉ | ു | പു | ഗു | പു | കു | ജു | രു | നു |
| ഊ | ൂ | പൂ | ഗൂ | പൂ | കൂ | ജൂ | രൂ | നൂ |
| ഋ | ൃ | പൃ | | | | | | |
| എ | െ | പെ | | | | | | |
| ഏ | േ | പേ | | | | | | |
| ഐ | ൈ | പൈ | | | | | | |
| ഒ | ൊ | പൊ | | | | | | |
| ഓ | ോ | പോ | | | | | | |
| ഔ | ൗ | പൗ | | | | | | |
| അം | ം | പം | | | | | | |
| അഃ | ഃ | പഃ | | | | | | |

### വ്യഞ്ജനങ്ങളും വ്യഞ്ജനചിഹ്നങ്ങളും

| | | | | | | | |
|---|---|---|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ | യ | ്യ | പ്യ |
| ച | ഛ | ജ | ഝ | ഞ | വ | ്വ | പ്വ |
| ട | ഠ | ഡ | ഢ | ണ | ര | ്ര | പ്ര |
| ത | ഥ | ദ | ധ | ന | മ് | ം | പം |
| പ | ഫ | ബ | ഭ | മ | ർ | ! | ഷ്പ |
| യ | ര | ല | വ | (ല, ള) | ്ല | ്ല | (പ്ള) |
| ശ | ഷ | സ | ഹ | | | | |
| ള | ഴ | റ | ന | | | | |






## ചില്ലുകൾ

ൺ ൻ ർ ൽ ൾ

## കൂട്ടക്ഷരങ്ങൾ

| | | | | | |
|---|---|---|---|---|---|
| ക്ക | ങ്ക | ങ്ങ | ച്ച | ഞ്ച | ഞ്ഞ |
| ട്ട | ണ്ട | ണ്ണ | ത്ത | ന്ത | ന്ന |
| പ്പ | മ്പ | മ്മ | യ്യ | ല്ല | വ്വ |
| ന്ദ | ജ്ഞ | ഷ്ട | ള്ള | ഗ്ന | ഴ്മ |
| ച്ഛ | ത്ഭ | ന്മ | ശ്ശ | ഷ്ഠ | ല്പ |
| ക്ത | സ്പ | ഹ്ണ | ത്മ | ണ്മ | ശ്വ |
| ഷ്പ | ദ്ധ | ച്ഛ്ര | സ്ഥ | ശ്ന | ത്സ |
| ദ്ദ | സ്ല | ക്ട | ഷ്ഷ | ണ്ഠ | ന്ന |
| സ്ഥ | ശ്മ | ഗ്ഗ | ക്ഷ | ശ്ര | ഷ്മ |
| ണ്ഡ | ഷ്ണ | ന്ദ്ര | ശ്ല | ജ്ജ | സ്ഥ |
| ഷ്ക | ബ്ല | ഗ്മ | ക്ഷ്മ | റ്റ | ശ്ച |
| സ്സ | ഥ്ഥ | ഷ്ണ | ബ്ദ | ത്ന | ഞ്ജ |
| ഹ്മ | ന്ധ | സ്ന | ഗ്ധ | ഗ്ദ | ഹ്ല |
| ഹ്ന | ത്ഥ | സ്മ | ന്റ | ന്ഥ | |

---

